# നായന്മാരുടെ
# ആചാരപദ്ധതി

## വിവാഹവും അപരക്രിയയും
സംബന്ധിച്ചുള്ളതു്

നായർ സർവ്വീസ് സൊസൈററി
പ്രസിദ്ധീകരിക്കുന്നതു്.

# ആമുഖം

നായർ സമുദായത്തിലെ വിവാഹക്രമം, മരണാനന്തര ക്രിയകൾ എന്നിവ സംബന്ധിച്ച് ഏവൎക്കും സ്വീകാര്യമായ പൊതു നിയമങ്ങളോ ആചാരപദ്ധതിയോ ഇതുവരെ ഉണ്ടായിട്ടില്ലെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. കേരളത്തിന്റെ പലഭാഗങ്ങളിലും പല തരത്തിലുള്ള ആചാരങ്ങളും നടപടികളും ആണ് ഇവ സംബന്ധിച്ച് കണ്ടുവരുന്നത്. ചില സ്ഥലങ്ങളിൽ അൎത്ഥശൂന്യവും അധിക്ഷേപാർഹവുമായ ആചാരങ്ങളനുസരിച്ച് ക്രിയകൾ നടത്തുന്നതായിട്ടും ബോദ്ധ്യപ്പെട്ടിട്ടുണ്ട്. നായർ സമുദായത്തിനു അംഗീകാരയോഗ്യവും ലളിതവുമായ ഒരു ആചാരപദ്ധതി തയ്യാറാക്കുന്നതിനും അതു് നടപ്പിലാക്കുന്നതിനും ബഹുധാ അർഹമായ നായർ സർവ്വീസ് സൊസൈററിയുടെ ചുമതലയിൽ ഒരു ആചാരപദ്ധതി എഴുതിച്ച് പ്രസിദ്ധീകരിക്കണമെന്ന് പല സമുദായാംഗങ്ങളും, വിശിഷ്യ എൻ. എസ്സ്. എസ്സ്. പ്രതിനിധി സഭാംഗങ്ങളും ആവശ്യപ്പെടുന്നുണ്ട്. 1966 ജൂലൈ മാസം 23-ാം തീയതി കൂടിയ എൻ. എസ്സ്. എസ്സ്. എക്സിക്യൂട്ടീവ് കൗൺസിൽ ഈ വിഷയത്തെ സംബന്ധിച്ച് പൎയ്യാലോചിക്കുകയും ഒരു ലഘുവായ ആചാരപദ്ധതി തയ്യാറാക്കുന്നതിന് ശ്രീ കെ. കുട്ടികൃഷ്ണമേനോൻ (മുൻ അഡ്വക്കേററ് ജനറൽ, മദ്രാസ്) ശ്രീ വി. കെ. കെ. മേനോൻ (അഡ്വക്കേററ്, എറണാകുളം) ശ്രീ കളത്തിൽ വേലായുധൻനായർ (അഡ്വക്കേററ്, എറണാകുളം) എന്നിവരടങ്ങിയ ഒരു കമ്മററിയെ ചുമതലപ്പെടുത്തുകയും ചെയ്തു. പ്രസ്തുത കമ്മററിയുടെ കൺവീനറായി സേവനം അനുഷ്ഠിച്ചതു് ശ്രീ കളത്തിൽ വേലായുധൻനായരാണ്.

പല ഗ്രന്ഥങ്ങളും പരിശോധിച്ചും, ഇന്നു നിലവിലുള്ള ആചാരങ്ങളെപ്പററി പഠിച്ചും, പണ്ഡിതന്മാരുമായി ചർച്ചചെയ്ത് സംശയനിവൃത്തി വരുത്തിയും മേല്പറഞ്ഞ കമ്മററി തയ്യാറാക്കി സമർപ്പിച്ച ലഘുവായ ആചാരപദ്ധതി സമുദായാംഗങ്ങളുടെ അഭിപ്രായത്തിനുവേണ്ടി പ്രസിദ്ധീകരിക്കുകയാണ്. സമുദായാംഗങ്ങൾ, വിശിഷ്യാ കരയോഗപ്രവൎത്തകർ ഈ ആചാരപദ്ധതി

വായിച്ച് അവരുടെ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും എത്രയും വേഗം അറിയിക്കണമെന്നപേക്ഷിക്കുന്നു. സർവ്വീസ് സൊസൈററിയുടെ അടുത്ത പൊതുയോഗത്തിലും ഇതേപ്പററിയുള്ള അഭിപ്രായ പ്രകടനങ്ങൾ ഉണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു. പൊതുവായ അഭിപ്രായങ്ങൾ അറിഞ്ഞതിനുശേഷം ആവശ്യമായ ഭേദഗതിയോടുകൂടി ഈ ആചാരപദ്ധതിക്ക് അവസാനരൂപം നല്കുവാൻ കഴിയുന്നതാണ്.

ഔദ്യോഗികമായ പല കൃത്യങ്ങൾക്കും ഇടയിൽ അവധാനപൂർവ്വം ഈ ആചാരപദ്ധതി എഴുതി തയ്യാറാക്കിയ കമ്മററിയംഗങ്ങളോട് സർവ്വീസ് സൊസൈററിക്കുള്ള ആത്മാർത്ഥമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊണ്ട് ഈ ചെറുഗ്രന്ഥം പ്രസിദ്ധീകരിച്ചുകൊള്ളുന്നു.

N. S. S. ഹെഡാഫീസ്,
പെരുന്ന,
16—5—1967.

എൻ. പരമേശ്വരൻപിള്ള,
ജനറൽ സെക്രട്ടറി.
നായർ സർവ്വീസ് സൊസൈററി.

# PART I

# വിവാഹക്രമം

## 1. ഈശ്വരപ്രണാമം

ഓം പ്രജാപതയേ നമഃ

കൃഷ്ണകൃഷ്ണ നമോസ്തുതേ ജയ വിഷ്ണുനാമ നമോസ്തുതേ
കേശവായ നമോസ്തുതേ ജയ മാധവായ നമോസ്തുതേ
ലോകബന്ധു നമോസ്തുതേ ജയ ചക്രപാണി നമോസ്തുതേ
രാജ രാജ നമോസ്തുതേ ജയ ദീനപാല നമോസ്തുതേ
വാസുദേവ നമോസ്തുതേ ജയ വാരിജാക്ഷ നമോസ്തുതേ
വേണുലോല നമോസ്തുതേ ജയ ഗോപബാല നമോസ്തുതേ
വാമനായ നമോസ്തുതേ ജയ മുക്തിദായ നമോസ്തുതേ
സർവ്വശക്ത നമോസ്തുതേ ജയ ശാശ്വതായ നമോസ്തുതേ

## 2. മംഗളാശംസ

വിവാഹവേദിയുടെ മുൻവശത്തു് ആചാര്യൻ വന്നുനില്ക്കുന്നു. വരൻ ആചാര്യന്റെ അടുക്കൽ ചെല്ലുന്നു. ആചാര്യൻ വലതു കൈ ഉയർത്തി വരനെ ആശീർവദിക്കുന്നു.

"വിവാഹ സുമുഹൂർത്തമസ്തു"

വരൻ വിവാഹവേദിയുടെ നേരെ തിരിഞ്ഞുനിൽക്കുന്നു. ആചാര്യൻ പ്രാർത്ഥന ചൊല്ലുന്നു.

ഓം ഗണപതയേ നമഃ

ശുക്ലാംബരധരം ദേവം
ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത്
സർവ്വ വിഘ്നോപശാന്തയേ

## 3. സംവരണം

**അനന്തരം, വരൻ വിവാഹവേദിയിൽ പ്രവേശിച്ച് അവിടെ തയ്യാറാക്കിയിട്ടുള്ള പീഠത്തിൽ വടക്കുഭാഗത്തിരിക്കുന്നു.**

വധൂപിതാ വധുവിനെ കയ്യിൽ പുഷ്പമാലയുമായി വിവാഹവേദിയിലേക്ക് ആനയിക്കുന്നു. വേദിയുടെ മുൻവശത്ത് ആചാര്യൻെറ സമീപം എത്തുമ്പോൾ ആചാര്യൻ രണ്ടുകൈയ്യും ഉയർത്തി ആശീർവദിക്കുന്നു.

"വിവാഹ സുമുഹൂർത്തമസ്തു"

വധു വിവാഹവേദിയിൽ പ്രവേശിച്ച് വരൻെറ മുമ്പിൽ നിൽക്കുന്നു. അപ്പോൾ ആചാര്യൻ വധൂവരന്മാരെ ഇപ്രകാരം അനുഗ്രഹിക്കുന്നു.

> നിങ്ങൾ ഇരുവരും
> മനസ്സിലും വാക്കിലും പ്രവൃത്തിയിലും
> എല്ലാത്തിലും, എപ്പോഴും
> ഒന്നുചേർന്നു നടക്കുവിൻ (a)
> നിങ്ങളുടെ മനസ്സുകൾ ഇണങ്ങിച്ചേരട്ടെ.
> വായുവും വിഷ്ണുവും ആത്മദേവതയും
> നിങ്ങളെ സംയോജിപ്പിക്കട്ടെ (b)

വധു വരൻെറ കഴുത്തിലും, വരൻ വധുവിൻെറ കഴുത്തിലും മാലയിടുന്നു.

അനന്തരം വധു വരൻെറ വലതുവശത്തായി പീഠത്തിൽ ഇരിക്കുന്നു. (c)

## 4. മംഗല്യധാരണം

വരൻ വധുവിൻെറ കഴുത്തിൽ താലി ചാർത്തുന്നു.

വരൻെറ സഹോദരി (വധുവിൻെറ പുറകിൽ നിന്നുകൊണ്ട്) താലി കെട്ടുന്നു.

അപ്പോൾ ആചാര്യൻ വധുവിനെ ഇപ്രകാരം അനുഗ്രഹിക്കുന്നു:

> "ഇവൾക്ക് ബന്ധുക്കൾ വർദ്ധിക്കുകയും
> ഭർത്തൃബന്ധം ദൃഢമാകുകയും ചെയ്യട്ടെ (d)

---

(a) മനുസ്മൃതി III-30
(b) ഋഗ്വേദം X-84-47
(c) ദശകർമ്മപദ്ധതി
(d) ഋഗ്വേദം X-85-28

സുമംഗലീ ഭവ വര്‍ഷാണി
ശതം സാഗ്രന്തു സുവ്രതാ
തേജസ്വീ ച യശസ്വീച
ധര്‍മ്മപത്നീ പതിവ്രതാ.
ഇന്ദ്രസ്യ തു യഥേന്ദ്രാണി
ശ്രീധരസ്യ യഥാ ശ്രീയാ
ശങ്കരസ്യ യഥാ ഗൗരീ
യഥാ ത്വമപി ഭര്‍ത്തരി''(e)

## 5. കന്യാദാനവും പാണിഗ്രഹണവും

വധൂപിതാ വരന്‍െറ (മലര്‍ത്തിവച്ച) വലതുകൈയില്‍ ചന്ദനം, പുഷ്പം, (പൊട്ടാത്ത) അരി, നെല്ല് ഇവ ഇട്ട്, വധുവിന്‍െറ (മലര്‍ത്തിയ) വലതുകൈ പിടിച്ചുവെച്ച് പനിനീര്‍ തളിക്കുന്നു. (f)

അപ്പോള്‍ ആചാര്യന്‍ കന്യാദാനമന്ത്രം ചൊല്ലുകയും, കഴിയുമെങ്കില്‍ വധൂപിതാ അതു് ഏററുപറയുകയും ചെയ്യുന്നു.

ഓം അദ്യ ശുഭമുഹൂര്‍ത്തേ
(വരന്റെ പേരു്)നാമ്നേ വരായ
(വധുവിന്‍െറ പേരു്) നാമ്നീം ഇമാം കന്യാം
സാലങ്കാരാം പ്രജാപതി ദൈവതാം
സ്വര്‍ഗ്ഗാകാമ;
ഭാര്യാത്വേന തുഭ്യമഹം സംപ്രദദേ. (g)

(കന്യാദാനമന്ത്രം ചൊല്ലിത്തീരുമ്പോള്‍)

വരന്‍ വധുവിന്റെ കൈയ്യ് പെരുവിരലടക്കി പിടിക്കുന്നു. അപ്പോള്‍ ആചാര്യന്‍ ഇപ്രകാരം ചൊല്ലുന്നു:

"സൗഭാഗ്യത്തിനുവേണ്ടി
വധുവിന്‍െറ കൈയ്യ് വരന്‍ ഗ്രഹിക്കുന്നു.
ഈ വരനു് ഈ വധുവിനെ
ഗൃഹനാഥയായി കല്പിച്ചു്
ഭഗവാന്‍ തന്നിരിക്കയാണു്. (h)

---

(e) ഋഗ്വേദം x-85-പരിശിഷ്ടം
(f) ദശകര്‍മ്മപദ്ധതി
(g) ദശകര്‍മ്മപദ്ധതി
(h) ഋഗ്വേദം x-85-36

നിങ്ങൾ ഇപ്പോൾ വിവാഹിതരാകുന്നു.
നിങ്ങൾ ഇണചേൎന്നു്
നൂറുവൎഷം ദമ്പതികളായി വാഴുവിൻ. (j)

**വരൻ കൈ വിട്ടുന്നു.**

**വരൻ വധുവിൻെറ വലതുകൈവിരലിൽ മോതിരം ഇടുന്നു.**
**ആചാൎയ്യൻ വധൂവരന്മാരെ പനിനീർ തളിക്കുന്നു.**

## 6. വസ്ത്രദാനം

**വരൻ കൊണ്ടുവന്നിട്ടുള്ള വസ്ത്രത്തെ ആചാൎയ്യൻ ഒരു തട്ടത്തിൽ (tray-യിൽ) നിരത്തിവെച്ചു് അതിന്മേൽ വലതുകൈ വച്ചു് അനുഗ്രഹിക്കുന്നു.**

"സൂൎയ്യയുടെ വിവാഹത്തിനു് ഗാഥയാൽ
സംസ്കരിക്കപ്പെട്ട ശോഭനവസ്ത്രംപോലെ
ഇതും പ്രജാപതിയുടെ അനുഗ്രഹത്താൽ
പരിശുദ്ധമായി ഭവിക്കട്ടെ.
അനുഗ്രഹീതമായ ഈ വസ്ത്രം ധരിക്കുന്നവളുടെ
സൗന്ദൎയ്യവും സൗഭാഗ്യവും വൎദ്ധിക്കുമാറാകട്ടെ"(k)

**അനന്തരം, ആചാൎയ്യൻ വസ്ത്രത്തെ (തട്ടത്തോടുകൂടി) വരനെ ഏല്പിക്കുന്നു. വരൻ അതിനെ വധുവിനു് നൽകുന്നു (നീട്ടുന്നു) അപ്പോൾ ആചാൎയ്യൻ വധുവിനോടു് പറയുന്നു:-**

"നീ ദീൎഘായുസ്സായിരിക്കട്ടെ.
നിൻെറ വിവാഹജീവിതം എന്നും
നിൎമ്മലമായിരിക്കട്ടെ.
നിനക്കു് തേജസ്സും ഐശ്വൎയ്യവും,
സന്താനവും സമ്പത്തും മേൽക്കുമേൽ ഉണ്ടാകട്ടെ.
ഈ ശോഭനവസ്ത്രം നിനക്കു് എന്നും
ഒരു രക്ഷാകവചം ആയിരിക്കും.
ഈ വസ്ത്രം ധരിച്ചുകൊള്ളു (l)

**വധു വസ്ത്രം സ്വീകരിക്കുന്നു. (രണ്ടു കൈയും നീട്ടി തട്ടത്തോടുകൂടി വാങ്ങുന്നു)**

---

(j) പാരസ്കരഗൃഹ്യസൂത്രങ്ങൾ (l) പാരസ്കരഗൃഹ്യസൂത്രങ്ങൾ
(k) ഋഗ്വേദം x-85-6

## 7. പ്രദക്ഷിണം

അനന്തരം വധൂവരന്മാർ എഴുന്നേററു് വേദിയുടെ മുൻവശത്തു വരുന്നു.

വരൻ വധുവിൻെറ വലതുകൈ പിടിച്ചുകൊണ്ടു് വിവാഹവേദിക്കു ചുററും (വലത്തോട്ടു്) പ്രദിക്ഷണം വയ്ക്കുന്നു.

## 8. പ്രബോധനം

പ്രദക്ഷിണം കഴിഞ്ഞു് വധൂവരന്മാർ വിവാഹവേദിയുടെ മുൻവശം വന്നുനില്ക്കുന്നു. അപ്പോൾ ആചാര്യൻ അവരെ ഇപ്രകാരം ഉദ്ബോധിപ്പിക്കുന്നു.

“സർവ്വനിയന്താവായ ജഗദീശ്വരൻെറ അഭീഷ്ടപ്രകാരം നിങ്ങൾ ഇന്നു് ഗൃഹസ്ഥാശ്രമത്തിലേയ്ക്കു് കടന്നിരിക്കയാണു്. നിങ്ങളുടെ എല്ലാ പ്രവർത്തികളും,വിചാരങ്ങൾ തന്നെയും, സർവ്വസാക്ഷിയായ ഭഗവാൻ അറിയുകയും കാണുകയും ചെയ്യുന്നുണ്ടെന്നുള്ള ബോധം നിങ്ങളിൽ എപ്പോഴും ഉണ്ടായിരിക്കട്ടെ. തികഞ്ഞ ഈശ്വരവിശ്വാസവും ഭക്തിയും കൊണ്ടു് നിങ്ങളുടെ ഹൃദയം പരിശുദ്ധമാകട്ടെ. വിധികല്പിതമായി വന്നുചേരുന്ന സമൃദ്ധിയിൽ ഈശ്വരനെ മറക്കുകയോ ആപത്തിൽ ഈശ്വര സാന്നിദ്ധ്യത്തെ സംശയിക്കുകയോ അരുതു്. ഭഗവാൻെറ കൃപാകടാക്ഷവും അനുഗ്രഹവും നിങ്ങൾക്കു് എപ്പോഴും ഉണ്ടായിരിക്കും.

സുദീർഘമായ ഈ ജീവിതത്തിൻെറ അന്ത്യ നിമിഷങ്ങളിൽ, സ്വന്തം ചെയ്തികളെപ്പററി ചിന്തിക്കുമ്പോൾ ജീവാത്മാവിനെ വേദനിപ്പിക്കാവുന്നതായ യാതൊരു കൃത്യവും നിങ്ങൾ ചെയ്യരുതു്.

നിങ്ങളുടെ ഗൃഹസ്ഥാശ്രമ ജീവിതം പുണ്യകർമ്മങ്ങൾക്കു് നിദാനമായി ഭവിക്കട്ടെ. (m)

ആചാര്യൻ വധൂവരന്മാരെ പനിനീർ തളിക്കുന്നു.

---

(m) വ്യാസസ്മൃതി IV-2

## 9. ആശീർവാദം

അനന്തരം ആചാര്യൻ എല്ലാവരും കേൾക്കെ പറയുന്നു:

"ഇതാ, സുമംഗലിയായ ഈ വധുവിനെ അടുത്തുവന്നു കാണുവിൻ. നിങ്ങൾ മടങ്ങിപ്പോകുന്നതിനുമുമ്പ് ഇവൾക്കു സൗഭാഗ്യം നൽകി അനുഗ്രഹിക്കുവിൻ" (n)

വരൻെറയും വധുവിൻെറയും ബന്ധുമിത്രാദികൾ വധൂവരന്മാരെ അനുഗ്രഹിക്കുന്നു. എല്ലാവർക്കും താംബൂല ചന്ദനാദികൾ നൽകുന്നു.

---

(n) ഋഗ്വേദം x-85-33

---

### "ആചാര്യൻ"

വിവാഹത്തിൻെറ അനുഷ്ഠാനങ്ങൾ പറഞ്ഞുകൊടുക്കുന്ന ആളിനെയാണ് "ആചാര്യൻ" എന്നു വിളിക്കുന്നതു്. ഉച്ചാരണശുദ്ധിയുള്ള ഏതു മാന്യനും ആചാര്യനായി നിന്നു് വിവാഹം നടത്തിക്കാവുന്നതാകുന്നു. ആചാര്യൻ ചൊല്ലുന്നതു് ബന്ധപ്പെട്ട ആൾ ശ്രദ്ധിച്ചു കേൾക്കുകയും മനസാ പിന്തുടരുകയും വേണം.

---

# PART II

# അപരക്രിയ

## മുമൂർഷു

മരിക്കാറായ ആളിന് ചെയ്യേണ്ടും കർമ്മം ചുററും ഇരുന്ന് നാരായണമന്ത്രം —നാരായണായ നമഃ — ജപിക്കുകയാണ്.

## സംസ്ക്രിയാ

മരിച്ചതു് ശിശു —രണ്ടു വയസ്സു തികയാത്ത കുട്ടി— ആണെങ്കിൽ പ്രേതത്തെ വസ്ത്രംകൊണ്ടു് അലങ്കരിച്ചു് ഭൂമിയിൽ കുഴിച്ചുമൂടുന്നതേയുള്ളു. ശവദാഹമോ സഞ്ചയനമോ ഉദകക്രിയയോ പിണ്ഡദാനമോ ചെയ്യുന്നില്ല (1). മരണസംബന്ധമായ അശുദ്ധി (പുല) മാതാപിതാക്കന്മാർക്കു മാത്രമേ ഉള്ളു; മററു ബന്ധുക്കൾക്കു് ഇല്ല. അശുദ്ധികാലംതന്നെ, ഒരു വയസ്സു തികയാത്ത കുട്ടിയാണെങ്കിൽ ഒരു രാത്രിയും അതിനു മേലായ ശിശുവാണെങ്കിൽ മൂന്നു രാത്രിയും കഴിയുംവരെമാത്രം (2).

മരിച്ചതു് രണ്ടു വയസ്സുതികഞ്ഞ ആളാണെങ്കിൽ ശവം ദഹിപ്പിക്കുന്നു.

ഈ ലഘുലേഖയിൽ വിവരിക്കുന്നതു് പ്രായപൂർത്തിയായ ഒരാളുടെ മരണത്തിൽ പുത്രൻ ചെയ്യേണ്ടുന്ന സംസ്കാരകർമ്മങ്ങളാകുന്നു.

---

(1) ഊനദ്വിവാർഷികം പ്രേതം
നിദധ്യുർ ബാന്ധവം ബഹിഃ
അലംകൃത്യ ശുചൗ ഭൂമൗ-
വസ്ഥിസഞ്ചയനാദൃതേ
നാസ്യ കാര്യോഽഗ്നിസംസ്കാരോ
ന ച കാര്യോദകക്രിയ —മനുസ്മൃതി V-68-69

(2) നൃണാമകൃത ചൂഡാനാം
വിശുദ്ധിർ നൈശികീ സ്മൃതാ
നിർവൃത്ത ചൂഡകാനാന്തു
ത്രിരാത്രാച്ഛുദ്ധിരിഷ്യതേ —മനുസ്മൃതി V-67
അദ്വിവർഷേ പ്രേതേ
മാതാപിത്രോ രാശൗചം.
ശൗചമേ വേതരേഷാം —പാരസ്കര ഗൃഹ്യസൂത്രം III-10
–1

(മററു സന്ദർഭങ്ങളിൽ വേണ്ടുന്ന ഭേദഗതികളോടെ ക്രിയകൾ നടത്തണം.) ഇതിലെ മന്ത്രങ്ങളിൽ മരിച്ച ആളിൻെറ പേരു് 'വാസുദേവ' എന്നു ചേർത്തു് എഴുതിയിരിക്കുന്നു. തൽസ്ഥാനത്തു് എപ്പോഴും, മരണപ്പെട്ട ആളിൻെറ യഥാർത്ഥ നാമംതന്നെ ചേർത്തുചൊല്ലണം.

N. B. പ്രേതത്തിനു് വായ്ക്കരി ഇടുക, ചിതയ്ക്കു തീ കൊളുത്തുക മുതലായ ശാവകർമ്മങ്ങൾക്കു് കുട്ടികളേയും ഭയന്നവരേയും ഒരിക്കലും പ്രേരിപ്പിക്കരുതു്. ഇമ്മാതിരി കർമ്മങ്ങൾ ചെയ്യുന്ന ആൾ "അനശ്രുനയനോ വിഭീഃ" ആയിരിക്കണമെന്നു് കാത്യായനസ്മൃതിയിൽ നിർദ്ദേശിക്കുന്നു. ഇതു് പ്രത്യേകം ശ്രദ്ധേയമാണു്. മരിച്ചയാളിൻെറ ഏക പുത്രൻപോലും ബാലനോ ഭയന്നവനോ ആണെങ്കിൽ അയാളെ മേല്പറഞ്ഞ ക്രിയകൾക്ക നിർബന്ധിക്കരുതു്. അയാളുടെ പേരിലോ അല്ലാതെയോ അടുത്ത ബന്ധുവായ ഒരാൾ കർമ്മം ചെയ്യേണ്ടതാകുന്നു. ശവദാഹക്രിയയും ഉദകക്രിയയും സപിണ്ഡരായ ബന്ധുക്കൾക്കു്, അതായതു് മൂന്നു തലമുറയ്ക്കകം പൊതുപൂർവ്വികനുള്ളവർക്കു്, ചെയ്യാവുന്നതാണു്.

## പ്രേതശായനം

മരിച്ചു എന്നു നിശ്ചയമായാൽ, ഇമകൾ അടച്ചു്, കാൽ പെരുവിരലുകൾ ചേർത്തുവച്ചു് നൂൽത്തിരികൊണ്ടോ മറേറാ കെട്ടി, ദർഭ (3) ഇട്ട നിലത്തു് പ്രേതം തെക്കോട്ടു തലയായി മലർത്തികിടത്തി, പാദം മാത്രം വിട്ടിട്ടു് ശേഷം ഒരു ശുദ്ധവസ്ത്രം കൊണ്ടു പുതച്ചു്, ചുററും ഒരു വരപോലെ അക്ഷതം (4) ഇട്ടു്, തലയ്ക്കൽ നിലവിളക്കും സാമ്പ്രാണി പുകയും കാൽക്കലും ഇരുവശത്തും വിളക്കുകളോ തേങ്ങാമുറികളിൽ തിരികളോ കത്തിച്ചുവയ്ക്കണം.

---

(3) ദർഭ ഇല്ലാഞ്ഞാൽ അഗ്രമുള്ള കറുകപ്പുല്ലു് പിഴുതെടുത്തു് ഒററ ഒററയായി തിരിഞ്ഞുവച്ചു് ഉപയോഗിക്കാം.
ഹരിതാ യജ്ഞിയാ ദർഭാഃ
സമൂലാ പിതൃദൈവത്യാഃ —കാത്യായനസ്മൃതി III-2
(യജ്ഞത്തിനുള്ള ദർഭ പച്ചയായും, പിതൃബലിക്കുള്ളതു് വേരുള്ളതായും വേണം.)

(4) "അക്ഷതാസ്തു യവാഃ പ്രോക്താ"—കാത്യായനസ്മൃതി XXVIII-1
(അക്ഷതം ബാർളിഅരി ആണു്.) ദേശാചാരേണ പല രാജ്യങ്ങളിലും (നുറുങ്ങാത്ത) ഉണക്കലരിയും നെല്ലും ചേർന്നതിനെയാണു് 'അക്ഷതമായി' ഉപയോഗിക്കുന്നതു്. വിവാഹാദികൾക്കു് ഉപയോഗിക്കുന്ന അക്ഷതവും ഇതുതന്നെയാണു്.

—2

## ശ്മശാനം

അനന്തരം, മദ്ധ്യവയസ്കരോ, അതിലും പ്രായമുള്ളവരോ ആയ ബന്ധുക്കൾ ചേർന്നു് ശ്മശാനം തയാറാക്കി ചിത കൂട്ടണം. ചിതയ്ക്കുള്ള കുഴിക്കു് കൈപൊക്കിയ ആളിന്റെ നീളവും ഒരു മാറു വീതിയും പന്ത്രണ്ടംഗുലം താഴ്ചയും ആണു് അശ്വലായനഗൃഹ്യസൂത്രത്തിൽ പറഞ്ഞിരിക്കുന്നതു്. ചിത തെക്കുവടക്കു നീളത്തിൽ വേണം കൂട്ടേണ്ടതു്.

## പ്രേതാലങ്കാരം

അനന്തരം, പ്രേതത്തെ കുളിപ്പിച്ചു് ഭസ്മവും ചന്ദനവും സുഗന്ധദ്രവ്യങ്ങളും പൂശി, ദർഭവിരിച്ച നിലത്തു് തെക്കോട്ടു തലയായി മലർത്തികിടത്തി, കോടിവസ്ത്രംകൊണ്ടു് പാദവും ശിരസ്സും വിട്ടു് ശേഷം പുതയ്ക്കണം. വാസനയുള്ള പുഷ്പമാലകൾ ഇടാം. സുഗന്ധദ്രവ്യങ്ങൾ പുകയ്ക്കുകയും തലയ്ക്കൽ നിലവിളക്കു് കത്തിച്ചു വയ്ക്കുകയും വേണം (5).

## സാന്ത്വനം

പിന്നീടു് ദുഃഖാർത്തരായ ബന്ധുജനങ്ങളെ സമാശ്വസിപ്പിക്കാൻ സാന്ത്വനവചനങ്ങൾ എല്ലാവരുംകേൾക്കെ വായിക്കണം.

ആദ്യമായി, വിഷ്ണുസ്മൃതി ഇരുപതാമദ്ധ്യായത്തിൽനിന്നു്:

ബഹൂനീന്ദ്ര സഹസ്രാണി
ദൈത്യേന്ദ്ര നിയുതാനിച
വിനഷ്ടാനീഹ കാലേന
മനുജേഷ്വഥ കാ കഥാ

അനേകായിരം ഇന്ദ്രന്മാരും അനേകലക്ഷം ദൈത്യേന്ദ്രന്മാരും അവരവരുടെ കാലം തീരവേ നശിച്ചുപോയിട്ടുണ്ടു്. ആ സ്ഥിതിക്കു് മനുഷ്യരുടെ കഥ പറയാനുണ്ടോ?

രാജർഷയശ്ച ബഹവഃ
സർവ്വേ സമുദിതാ ഗുണൈഃ
ദേവാ ബ്രഹ്മർഷയ ശ്ചൈവ
കാലേന നിധനം ഗതാഃ

---

(5) ദുർവ്വലം സ്നാപയിത്വാ തു
ശുദ്ധ ചൈലാഭി സംവൃതം
ദക്ഷിണാ ശിരസം ഭൂമൗ
ദർഭവത്യാം നിവേശയേത്
ചന്ദനോക്ഷിത സർവാംഗം
സുമനോഭിർ വിഭൂഷിതം —കാത്യായന സ്മൃതി XXI-3-4

സർവ്വ ഗുണങ്ങളും തികഞ്ഞ അനവധി രാജർഷിമാരും, ബ്രഹ്മർഷിമാരും, ദേവന്മാർ തന്നെയും കാലത്താൽ നാശം അടഞ്ഞു പോയിട്ടുണ്ട്.

യേ സമർത്ഥാ ജഗത്യസ്മിൻ
സൃഷ്ടിസംഹാര കാരിണഃ
തേഽപി കാലേന ലീയന്തേ
കാലോഹി ബലവത്തരഃ

ഈ ലോകത്ത് സൃഷ്ടിയും സംഹാരവും നടത്തുന്ന സമർത്ഥന്മാർതന്നെയും കാലചക്രത്തിൽ ലയിച്ചുപോകുന്നു. കാലമാണ് മററ് എല്ലാത്തിനെക്കാളും ശക്തിയുള്ളത്.

ആക്രമ്യ സർവഃ കാലേന
പരലോകം ച നീയതേ
കർമ്മപാശ വശോ ജന്തുഃ
കാ തത്രാ പരിദേവനാ

കാലം എല്ലാവരെയും പിടികൂടി പരലോകത്ത് കൊണ്ടുപോകുന്നു. ജന്തുക്കളെല്ലാംതന്നെ കർമ്മത്തിന് അധീനരാണ് (കർമ്മം ഒടുങ്ങുമ്പോൾ ജീവിതം അവസാനിക്കുന്നു എന്നർത്ഥം.) അതിൽ സങ്കടപ്പെട്ടിട്ട് എന്തു പ്രയോജനം?

ജാതസ്യ ഹി ധ്രുവോ മൃത്യു
ധ്രുവം ജന്മ മൃതസ്യ ച
അർത്ഥേ ദുഷ്പരിഹാര്യേസ്മിൻ
നാസ്തി ലോകേ സഹായതാ

ജനിച്ചവർക്ക് മരണം നിശ്ചയം; മരിച്ചവർക്ക് ജനനവും നിശ്ചയം. ഒഴിഞ്ഞുമാറാൻ കഴിയാത്ത ഈ നിയമത്തിൽനിന്നും ഒരുവനെ സഹായിക്കാൻ ഈ ലോകത്ത് ആർക്കും സാധിക്കയില്ല.

ശോചന്തോ നോപ കുർവ്വന്തി
മൃതസ്യേഹ ജനായതഃ
അതോ ന രോദിതവ്യം ഹി
ക്രിയാഃ കാര്യാഃ സ്വശക്തിതഃ

കരയുന്നതുകൊണ്ട് മരണപ്പെട്ടയാൾക്ക് യാതൊരു ഗുണവും ചെയ്യപ്പെടുന്നില്ല. അതിനാൽ കരയാതിരുന്ന്, മരണപ്പെട്ടയാളിന്റെ ഗുണത്തിനായി ശക്തിക്കൊത്ത എന്തെങ്കിലും ചെയ്യുകയാണ് വേണ്ടത്.

ശ്വഃ കാര്യം അദ്യകുർവീത
പൂർവ്വാഹ്നേ ചാപരാഹ്നികം

...4

നഹി പ്രതീക്ഷതേ മൃത്യു
കൃതം വാസ്യ ന വാകൃതാ

നാളെ ചെയ്യേണ്ട കാര്യങ്ങൾ ഇന്നേ ചെയ്തു തീർക്കണം. ഉച്ചയ്ക്കുശേഷം ചെയ്യേണ്ടതു് ഉച്ചയ്ക്കുമുമ്പേ ചെയ്യണം. എന്തെന്നാൽ, കൃത്യങ്ങൾ ചെയ്തുകഴിഞ്ഞുവോ അതോ ചെയ്യാനിരിക്കുന്നുവോ എന്നു് മരണം കാത്തുനോക്കുകയില്ല.

ന കാലസ്യ പ്രിയഃ കശ്ചിത്
ദ്വേഷ്യശ്ചാസ്യ ന വിദ്യതേ
ആയുഷ്യേ കർമ്മണി ക്ഷീണേ
പ്രസഹ്യ ഹരതേ ജനം

കാലചക്രത്തിനു് ആരോടും സ്നേഹമില്ല; ആരോടും ദ്വേഷ്യവുമില്ല. ജീവിതത്തിനു കാരണമായ കർമ്മഫലം തീരുമ്പോൾ കാലം ബലാൽക്കാരമായി ജനങ്ങളെ കൊണ്ടുപോകും.

നാ പ്രാപ്തകാലേ മ്രിയതേ
വിദ്ധഃ ശരശതൈരപി
കുശാഗ്രേണാപി സംസ്പൃഷ്ടഃ
പ്രാപ്തകാലോ ന ജീവതി

കാലം ആയിട്ടില്ലെങ്കിൽ നൂറു് അമ്പുകൾകൊണ്ടു് മുറിപ്പെട്ടാലും ഒരുവൻ മരിക്കുകയില്ല. കാലം ആയാൽ ദർഭയുടെ അററംകൊണ്ടു് പതുക്കെ തൊട്ടാലും മരണപ്പെട്ടുപോകും.

നൗഷധാനി ന മന്ത്രാശ്ച
ന ഹോമാ ന പുനർജ്ജപാ
ത്രായതേ മൃത്യുനോപേതം
ജരയാ ചാപി മാനവം

ഔഷധങ്ങളോ മന്ത്രങ്ങളോ ഹോമങ്ങളോ ജപങ്ങളോ ഒന്നുംതന്നെ, അടുത്തുവരുന്ന മരണത്തിൽ നിന്നോ വാർദ്ധക്യത്തിൽ നിന്നോ ഒരുവനേയും രക്ഷിക്കുന്നതല്ല.

ആഗാമിന മനർത്ഥം ഹി
പ്രവിധാന ശതൈരപി
ന നിവാരയിതും ശക്ത–
സ്തത്ര കാ പരിദേവനാ

കർമ്മഫലത്താൽ വരാനിരിക്കുന്ന ആപത്തിനെ, നൂറു പ്രതിവിധികൾ ചെയ്താലും തടുക്കാൻ സാധിക്കയില്ല. ഒഴിഞ്ഞുമാറാൻ കഴിയാത്ത കാര്യത്തിൽ സങ്കടപ്പെട്ടതുകൊണ്ടു് എന്തു പ്രയോജനം"

5—

അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനി ചാപ്യൃഥ
അവ്യക്ത നിധനാന്യേവ
തത്ര കാ പരിദേവനാ

ഇപ്പോൾ മരണപ്പെട്ടയാളുടെ ആത്മാവിൻെറ, ഈ ജീവിതത്തിനു മുമ്പുള്ള കഥ നാം അറിയുന്നില്ല. ഇടക്കാലത്തെ ജീവിതം മാത്രം നാം അറിയുന്നു. അതിൻെറ ഇനി മേലുള്ള കഥയും നാം അറിയുന്നില്ല. മേലുള്ള അവസ്ഥ എന്തെന്ന് അറിയാതെ അതിനെക്കുറിച്ച് നാം ദുഃഖിക്കുന്നതെന്തിനു്?

ദേഹിനോസ്മിൻ യഥാദേഹേ
കൗമാരം യൗവനം ജരാ
തഥാ ദേഹാന്തര പ്രാപ്തിഃ
ധീരസ്തത്ര ന മുഹ്യതി

ദേഹത്തിൽ തന്നെ ബാല്യം യൗവനം വാർദ്ധക്യം എന്നു പല ദശകൾ മാറിമാറി ലഭിക്കുന്നതുപോലെ, പല ദേഹങ്ങളും മാറി മാറി ആത്മാവിനു് ലഭിക്കുന്നു. അറിവുള്ളവർ ആരും അതിൽ ദുഃഖിക്കുകയില്ല.

ഗൃഹ്ണാതീഹ യഥാ വസ്ത്രം
ത്യക്ത്വാ പൂർവ്വധൃതാം വരം
ഗൃഹ്ണാത്യേവം നവം ദേഹം
ദേഹീ കർമ്മനിബന്ധനം

മുമ്പ് ധരിച്ച വസ്ത്രം ഉപേക്ഷിച്ചിട്ട് പുതിയ വസ്ത്രം ധരിക്കുന്നതുപോലെ (പഴയദേഹം ഉപേക്ഷിച്ച്) കർമ്മബന്ധത്താൽ ലഭിക്കുന്ന പുതിയ ദേഹത്തെ ആത്മാവ് എടുക്കുകയാണ്.

നൈനം ഛിന്ദന്തി ശാസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ

ആത്മാവിനെ ആയുധങ്ങൾക്കു് മുറിപ്പെടുത്താൻ സാധിക്കയില്ല; തീയ്ക്ക് എരിക്കുവാൻ സാധിക്കയില്ല; വെള്ളത്തിനു് നനയ്ക്കാൻ സാധിക്കയില്ല; കാററിനു് ശോഷിപ്പിക്കാനും സാധിക്കുകയില്ല.

അച്ഛേദ്യോയം അദാഹ്യോയം
അക്ലേദ്യോ *f* ശോഷ്യ ഏവച

നിത്യഃ സർവ്വഗതഃ സ്ഥാണുഃ
അചലോയം സനാതനഃ
അവ്യക്തോയം അചിന്ത്യോയം
അവികാര്യോയ മുച്യതേ
തസ്മാ ദേവം വിദിത്വൈനം
നാനുശോചിതു മർഹഥ

ആത്മാവു് മുറിപ്പെടാത്തതും ദഹിക്കാത്തതും നനയാത്തതും ഉണങ്ങാത്തതും ആണു്. (ഒരു തരത്തിലുള്ള കേടും അതിനു് വരുന്നതല്ല-എന്നർത്ഥം) അതു് നിത്യവും എല്ലായിടത്തും എത്തുന്നതും സ്ഥിരവും മാററമില്ലാത്തതും അനശ്വരവും ആണു്.

അതിനെ കാണാൻ സാധിക്കുകയില്ല. അതിന്റെ രൂപം ചിന്തിക്കാനും സാധിക്കയില്ല. അതിനു വികാരഭേദങ്ങളില്ല. ഇപ്രകാരമെല്ലാം ഉള്ള ആത്മാവിന്റെ യാഥാർത്ഥ്യം മനസ്സിലാക്കുമ്പോൾ അതിനെക്കുറിച്ചു് ദുഃഖിക്കുന്നതിനു് യാതൊരു കാരണവുമില്ലെന്നു് ബോദ്ധ്യമാകും. (മഹത്തായ ജീവനു് എന്തോ ആപത്തു സംഭവിച്ചു എന്നു് വെറുതേ സ്വയം സങ്കല്പിച്ചു് ദുഃഖിക്കുന്നതു് നിരർത്ഥമാണു്.)

അനന്തരം, രാമായണത്തിൽനിന്നു് ഏതാനും ഭാഗം വായിക്കണം. (ഇവിടെ സംസ്കൃതത്തേക്കാൾ നല്ലതു് എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണമാണു്. അതുകൊണ്ടു് അതിൽനിന്നു കുറേ ഭാഗം വായിക്കാം.)

താരോപദേശത്തിൽനിന്നു്:

എന്തിനുശോകം വൃഥാ, യിതു കേൾക്കുവിൻ
ബന്ധമില്ലേതു മിതിന്നു ചിന്തിക്കിലോ
ഇന്നുമരിച്ചതു ദേഹമോ ജീവനോ
നന്നായ് പരമാർത്ഥ മോർത്തു ചൊല്ലീടുക.
പഞ്ചഭൂതാത്മകം ദേഹമേററം ജഡം
സഞ്ചിതം ത്വക്മാംസ രക്താസ്ഥികൊണ്ടെടോ
നിശ്ചേഷ്ട കാഷ്ഠതുല്യം ദേഹമോക്കനീ
നിശ്ചയ മാത്മാവു ജീവൻ നിരാമയൻ
ഇല്ല ജനനം മരണവുമില്ല കേൾ
ദുഃഖവിഷയവു മല്ലതു കേവലം.
സ്ത്രീപുരുഷ ക്ലീബ ഭേദങ്ങളുമില്ലാ
താപശീതാദിയു മില്ലെന്നറിക നീ
സർവ്വഗൻ ജീവനേകൻ പരനദ്വയൻ
അവ്യയ നാകാശതുല്യൻ അലേപകൻ.

ശുദ്ധമായ് നിത്യമായ് ജ്ഞാനാത്മകമായ
തത്വമോർത്തു ദുഃഖത്തിനു കാരണം?

പിന്നെ ഭരതോപദേശംകൂടി വായിക്കണം:

ഖേദം മതിമതി, കേളിതുകേവലം,
വൃദ്ധൻ ദശരഥനാകിയ രാജാധിപൻ
സത്യപരാക്രമൻ വിജ്ഞാന വീര്യവാൻ
മർത്ത്യസുഖങ്ങളാം രാജഭോഗങ്ങളും
ഭുക്ത്വാ, യഥാവിധി യജ്ഞങ്ങളും ബഹു
കൃത്വാ, ബഹുധന ദക്ഷിണയും മുദാ
ദത്വാ, ത്രിവിഷ്ടപം ഗത്വാ യഥാസുഖം,
ലബ്ധ്വാ പുരന്ദരാർദ്ധാസനം ദുർല്ലഭം
വൃത്രാരി മുഖ്യ ത്രിദശൗഘ വന്ദ്യനായ്
ആനന്ദമോടിരിക്കുന്നതിനെന്തു നീ
ആനനം താഴ്ത്തി നേത്രാംബു തൂകീടുന്നു
ശുദ്ധനാത്മാ ജന്മനാശാദി വർജ്ജിതൻ
നിത്യൻ നിരുപമ നവ്യയ നദ്വയൻ
സത്യസ്വരൂപൻ സകലജഗന്മയൻ
മൃത്യുജന്മാദി ഭൃതൻ ജഗല്കാരണൻ
ദേഹമന്യത്ഥം ജഡം ക്ഷണഭംഗുരം
മോഹൈക കാരണം മുക്തിവിരോധകം
ശുദ്ധിവിഹീനം പവിത്രമല്ലൊട്ടുമേ
ചിത്തേ വിചാരിച്ചു കണ്ടാലൊരിക്കലും
ദുഃഖിപ്പതിന്നവകാശമില്ലേതുമേ.
ദുഃഖേന കിംഫലം മൃത്യുവശാത്മനാം
താതനെന്നാകിലും പുത്രനെന്നാകിലും
പ്രേതരായാലതിമൂഢരായുള്ളവർ
മാറത്തലച്ചു തൊഴിച്ചു മുറവിളി-
ച്ചേറെത്തളർന്നു മോഹിച്ചു വീണീടുവോർ.
നിസ്സാരമെത്രയും സംസാരമോർക്കിലോ
സത്സംഗമൊന്നേ ശുഭകരമായുള്ളൂ.
തത്ര സൗഖ്യം വരുത്തീടുവാൻ നല്ലതു
നിത്യമായുള്ളൊരു ശാന്തിയറിക നീ.
ജന്മമുണ്ടാകിൽ മരണവും നിശ്ചയം
ജന്മം മരിച്ചവർക്കും വരും നിർണ്ണയം.

ആക്കും തട്ടുക്കരുതാതൊരവസ്ഥയെ–
ന്നോക്കണമെല്ലാം സ്വകർമ്മവശാഗതം
ബ്രഹ്മാണ്ഡകോടികൾ നഷ്ടങ്ങളായതും
ബ്രഹ്മണാ സൃഷ്ടങ്ങളായതും പാർക്കിലോ
സംഖ്യയില്ലാതൊളമുണ്ടിതെന്നാൽ ക്ഷണ–
ഭംഗുരമായുള്ള ജീവിതകാലത്തി–

ലെന്തൊരാസ്ഥാ മഹാജ്ഞാനിനാമുള്ളതും
ബന്ധമെന്തീ ദേഹദേഹികൾക്കെന്നതും
ചിന്തിച്ചു മായാഗുണവൈഭവങ്ങളും
അന്തർമുദാ കണ്ടവർക്കെന്തു സംഭ്രമം.

കമ്പിത പത്രാഗ്രലഗ്നാംബു വിന്ദുവൽ
സമ്പതിച്ചീട്ട മായുസ്സതിനശ്വരം
പ്രാക്തന ദേഹസ്ഥ കർമ്മണാ പിന്നെയും
പ്രാപ്യമാം ദേഹിക്കു ദേഹം പുനരപി.

ജീർണ്ണവസ്ത്രങ്ങളുപേക്ഷിച്ചു ദേഹികൾ
പൂർണ്ണശോഭം നവ വസ്ത്രങ്ങൾ കൊള്ളുന്നു
ജീർണ്ണദേഹങ്ങളവ്വണ്ണമുപേക്ഷിച്ചു
പൂർണ്ണശോഭം നവ ദേഹങ്ങൾ കൊള്ളുന്നു.
കാലചക്രത്തിൽ ഭ്രമണവേഗത്തിനു
മൂലമിക്കർമ്മഭേദങ്ങളറിക നീ.
ദുഃഖത്തിനെന്തൊരു കാരണം ചൊല്ലു നീ
മുഖ്യ ജനമതം കേൾക്ക, ഞാൻ ചൊല്ലുവൻ

ആത്മാവിനില്ല ജനന മരണവും
ആത്മനി ചിന്തിക്ക ഷഡ്ഭാവവുമില്ല
നിത്യനാനന്ദ സ്വരൂപൻ നിരാകുലൻ
സത്യസ്വരൂപൻ സകലേശ്വരൻ ശാശ്വതൻ

ബുദ്ധ്യാദിസാക്ഷി സർവ്വാത്മാ സനാതനൻ
അദ്വയനേകൻ പരൻ പരമൻ ശിവൻ
ഇത്ഥമനാരതം ചിന്തിച്ചു ചിന്തിച്ചു
ചിത്തേ ദൃഢമായറിഞ്ഞു, ദുഃഖങ്ങളും

ത്യക്ത്വാ തുടങ്ങുക കർമ്മസമൂഹവും
സത്വരം, മേലും വിഷാദമുണ്ടാകൊലാ.

അനന്തരം, കർമ്മാകർമ്മങ്ങൾ തുടങ്ങണം.

## നിർഹരണം

(ശ്മശാനത്തേയ്ക്കു കൊണ്ടുപോവൽ)

കർമ്മി തററുടുത്തു് കൈകാൽ മുഖം ഇവ കഴുകി വലതുകൈയിൽ പവിത്രം (6) ഇട്ടു്, പ്രേതത്തിൻെറ കാൽക്കൽ വന്നു ഇടതുമുട്ടു നിലത്തൂന്നി നിന്നുകൊണ്ടു്, പ്രേതം മൂടിയിരിക്കുന്ന വസ്ത്രം വലിച്ചു് പ്രേതത്തിൻെറ പാദങ്ങൾ മൂടണം (7)

പിന്നെ, ഒരു കിണ്ടി എടുത്തു് കീഴക്കോട്ടു തിരിഞ്ഞിരുന്നു്

ശിവാ ആപഃ സന്തു

എന്നുചൊല്ലി കിണ്ടിയിൽ വെള്ളം ഒഴിച്ചു്

ഗംഗേച യമുനേ ചൈവ
ഗോദാവരീ സരസ്വതീ
നർമ്മദേ സിന്ധു കാവേരീ
ജലേഽസ്മിൻ സന്നിധിം കുരു

എന്നു പ്രാർത്ഥിച്ചു് കിണ്ടിയിൽ പൂവും ചന്ദനവും അർപ്പിച്ചു് ഇട്ടു്, രണ്ടു ദർഭ എടുത്തു് വെള്ളം ഇളക്കി വന്ദിക്കണം. (ദർഭ കിണ്ടിയിൽതന്നെ ഇട്ടേയ്ക്കണം.) പിന്നെ, എഴുന്നേററു് കിണ്ടി എടുത്തു് ദർഭകൊണ്ടു് വെള്ളം കുടഞ്ഞു് കുടഞ്ഞു് പ്രേതത്തെ ചുററി ഇടത്തോട്ടു് ഒരു പ്രദിക്ഷണംവച്ചു് പ്രേതത്തിൻെറ പാദംമുതൽ ശിരസ്സുവരെ പ്രോക്ഷിക്കണം (8) (മൂടിയിരിക്കുന്ന വസ്ത്രത്തിന്റെ മീതെ പ്രോക്ഷിച്ചാൽ മതി) അനന്തരം, അക്ഷതം എടുത്തു് പൂവും വെള്ളവും ചേർത്തു് കൈമലർത്തി വലത്തോട്ടു

---

(6) പവിത്രം = യജ്ഞത്തിനു ധരിക്കാൻ രണ്ടു ദർഭയോ നാലു കറുകയോ കൊണ്ടു് കെട്ടിഉണ്ടാക്കുന്ന മോതിരം.

അനന്യ ഗർഭിണം സാഗ്രം
കൗശം ദ്വിദളമേവച
പ്രാദേശ മാത്രം വിജ്ഞേയം
പവിത്രം യത്ര കുത്രചിത് — കാത്യായനസ്മൃതി II-10

(പ്രാദേശം = ഒരു ചാൺ. എവിടെയായാലും പവിത്രം കെട്ടുന്നതു് ഒരു ചാൺ നീളമുള്ളതും അററം മുറിഞ്ഞുപോകാത്തതും ഒന്നിനകത്തു വേറൊന്നില്ലാതെ വെവ്വേറെയിരിക്കുന്നതും ആയ രണ്ടു ദർഭകൊണ്ടാണു്.)

(7) അഹതസ്യ വാ ന സഃപാദമാത്ര മവച്ഛിദ്യ പ്രോർണുവന്തി.
അവച്ഛേദമസ്യ പുത്രാ അമാകുർവീരൻ
—ശ്രൗതസൂത്രം VI-10

(8) പ്രോക്ഷിക്കുക = രണ്ടു ദർഭകൊണ്ടു് വെള്ളം കുടയുക.

തിരിച്ച് പ്രേതത്തിന്റെ വായുടെ പുറത്ത് ഇടണം. (9) (വായ്ക്കരിക്ക് ഉപയോഗിക്കുന്ന അക്ഷതം തൈരും നെയ്യും തളിച്ചതോ, ദേശാചാരമനുസരിച്ച് തിരുകിയ തേങ്ങ ചേർത്തതോ ആയിരിക്കണം)

മററു ബന്ധുജനങ്ങൾക്കും ഇഷ്ടാനുസരണം വായ്ക്കരിഇടാവുന്നതാണ്. എന്നാൽ കുട്ടികളേയും ഭയന്നവരേയും ഇതിലേയ്ക്കു് ആരും ഒരു തരത്തിലും പ്രേരിപ്പിക്കരുത്.

വായ്ക്കരി ഇട്ടുകഴിഞ്ഞാൽ, കർമ്മി, പ്രേതത്തിന്റെ പടിഞ്ഞാറു വശം, ഇടതുകാൽമുട്ട് നിലത്തൂന്നി നിന്ന്, പച്ചമഞ്ഞൾതൊട്ട് അക്ഷതംവാരി പൂവും വെള്ളവും ചേർത്ത് പ്രേതത്തിന്റെ വായ്ക്കു പുറത്ത് മൂന്നു പ്രാവശ്യം കൈമലർത്തി വലത്തോട്ടുതിരിച്ച് അർച്ചിക്കണം. (10) പിന്നെ ഒരുപിടി അക്ഷതം വാരി കുറേശ്ശ തൂകിക്കൊണ്ടു് ഇടത്തോട്ട് (11) പ്രേതത്തിനു് മൂന്നു പ്രദക്ഷിണം വച്ച് സ്വജനസഹായത്തോടെ പ്രേതത്തെ എടുത്ത്, അലങ്കരിച്ചു നിർത്തിട്ടുള്ള ശവരഥത്തിൽ (12) കൊണ്ടുവച്ച്, ശ്മശാനത്തേയ്ക്കു് കൊണ്ടുപോകണം.

---

(9) അന്തരാംഗുഷ്ഠ ദേശിന്യോഃ
പിതൃണാം തീർത്ഥമുത്തമം. —ആചാരപദ്ധതി
ദേശിനി = ചൂണ്ടുവിരൽ
അംഗുല്യഗ്രേ സ്മൃതം ദൈവം
പിത്ര്യം തർജ്ജനി മൂലകം —ശംഖസ്മൃതി IX
തർജ്ജനി = ചൂണ്ടുവിരൽ

പെരുവിരലിനും ചൂണ്ടുവിരലിനും ഇടയ്ക്കുള്ള കൈപ്പടത്തിനു് പിതൃതീർത്ഥം എന്നും, എല്ലാ വിരലുകളുടേയും അററം ഒന്നു ചേർത്തുപിടിക്കുന്നതിനു് ദേവതീർത്ഥം എന്നും, പേരു പറയപ്പെടുന്നു. പിതൃകർമ്മങ്ങൾക്കു് പിതൃതീർത്ഥവും ദൈവീക കർമ്മങ്ങൾക്കു് ദേവതീർത്ഥവും ഉപയോഗിക്കണം.

പിത്ര്യാമാ നിധനാത് കാര്യം
വിധിവദ്ദർഭ പാണിനാ — മനുസ്മൃതി III-279

(10) ഗന്ധപുഷ്പാർച്ചനയ്ക്കു് ഗന്ധത്തിനു് അശുദ്ധികാലത്ത് പച്ചമഞ്ഞളും അല്ലാത്തപ്പോൾ ചന്ദനവും ഉപയോഗിക്കപ്പെടുന്നു.

(11) ഇടത്തോട്ട് = ഘടികാരം പോകുന്നതിനു് എതിരായിട്ട്. പ്രേതത്തിനും ചുടലയ്ക്കും പ്രദക്ഷിണം വയ്ക്കുന്നത് ഇടത്തോട്ടായിരിക്കണം.

(12) പ്രേതം ശ്മശാനത്തേയ്ക്കു കൊണ്ടുപോകുന്നത് വണ്ടിയിലോ രണ്ടു കാളകെട്ടിയ വണ്ടിയിലോ ആകാം. ഈ വണ്ടിക്കു് ശവരഥം, ശവയാനം, കടഃ എന്നു് പല പേരുകൾ സംസ്കൃതഭാഷയിൽ പറയപ്പെടുന്നു.

ശവരഥത്തിന്ന തൊട്ടുമുമ്പേ ഒരാൾ അഗ്നികൊണ്ടുപോകണം. ശവരഥത്തിന്ന പിന്നിൽ മററു ബന്ധുക്കളും സ്നേഹിതരും മൂപ്പുമുറക്ക് — മൂത്തവർ മുമ്പേയും ഇളയവർ പിമ്പേയും ആയി — അനുഗമിക്കുകയും വേണം (13).

## ദഹനം

ശവരഥം ശ്മശാനത്ത് എത്തിയാൽ ചിതയുടെ തെക്കുപടിഞ്ഞാറ് അഗ്നിയെ സ്ഥാപിച്ച് ചിതയുടെ തെക്കുകിഴക്ക് ശവരഥത്തെ നിർത്തണം.

കർമ്മി ചുടലയിൽനിന്ന് ഒരു പിടി മണ്ണുവാരിക്കളഞ്ഞ് ഒരു ശമീശാഖകൊണ്ട് ചാണകവെള്ളം തളിച്ചുതളിച്ച് ചുടലയെ ചുററി ഇടത്തോട്ട് മൂന്ന പ്രദക്ഷിണം വയ്ക്കണം. പിന്നെ, ചിതയിന്മേൽ ദർഭ വിരിച്ച് അതിന്മേൽ പ്രേതത്തെ ശിരസ്സു തെക്കോട്ടായി മലർത്തികിടത്തണം (14).

അനന്തരം, കർമ്മി പവിത്രം കളഞ്ഞ് കുളിച്ചുവന്ന് ഈറനോടെ തററുടുത്ത് വേറെ പവിത്രമിട്ട് അഗ്നിക്കു സമീപം തെക്കോട്ടുതിരിഞ്ഞ് ഇടതുകാൽമുട്ട് നിലത്തൂന്നി നിന്നുകൊണ്ട്, കോട്ടിയ പ്ലാവിലകൊണ്ട് കുറേശ്ശ നെയ്യെടുത്ത്

അഗ്നയേ സ്വാഹാ

സോമായ സ്വാഹാ

---

(13) പ്രേതമഗ്നി പുര = സരം
പീഠചക്രേണ ഗോയുക്തേന വാ —ഗൃഹസൂത്രങ്ങൾ
താന്ദിശന്തു നയേദഗ്നിം
പ്രേതഞ്ചാപി തതഃപരം
അയുജോഽമിഥുനാ വൃദ്ധാഃ
പീഠചക്രേണ വാ നയേത്
പ്രേതസ്യ പൃഷ്ഠതോഽമാത്യാ
ഈയുഃപൂർവ്വവദേവ ച
ഭൂമിഭാഗന്തതഃപ്രാപ്യ
കർത്താ പ്രോക്ഷതി പൂർവ്വവത് —അശ്വലായന ഗൃഹ്യസൂത്രത്തിൽ ഉദ്ധരിച്ചിട്ടുള്ള സ്മൃതിവാക്യം

ആശ്മശാനാത് സർവ്വാനുഗച്ഛേയുഃ
ജ്യേഷ്ഠപ്രഥമാഃ കനിഷ്ഠജഘന്യാഃ —ഗൃഹ്യസൂത്രാണി

(14) പ്രാഗ്വൈവം ഭൂമിഭാഗം കർത്തോദകേന ശമീശാഖയാ
ത്രിഃ പ്രസവ്യമായതനം പരിവ്രജൻ പ്രോക്ഷതി
—അശ്വലായന ഗൃഹ്യസൂത്രം
തത്രോത്താനം നിപാതൈന്യനം
ദക്ഷിണാ ശിരസം ചിതി —കാത്യായനസ്മൃതി xxi

ലോകായ സ്വാഹാ

അനുമതയേ സ്വാഹാ

എന്നു ജപിച്ച് നാലുഹോമം കഴിക്കണം. ബാക്കിയുള്ള നെയ്യ് പ്ലാവിലയിൽ എടുത്ത് പ്രേതത്തിന്റെ നെഞ്ചുവരുന്നിടത്ത് ഒഴിച്ച്

അസ്മാദ്വൈ ത്വമജായഥാ

അയം ത്വദ് അധിജായതാം

അസൗ സ്വർഗ്ഗായ ലോകായ സ്വാഹാ

എന്നഭിമന്ത്രിച്ച് അഞ്ചാമത്തെ ഹോമവും കഴിച്ച് പ്ലാവിലയെ ചിതയിൽ ഇട്ട് പ്രേതത്തിന്റെ കാൽക്കൽചെന്ന് പുഷ്പമിട്ടു വന്ദിക്കണം.

അനന്തരം, പ്രവയസ്സനായ ഒരാൾ

മരണപ്പെട്ട ആളിന്റെ പുത്രനോട്ട് അനുവാദം വാങ്ങി തെക്കോട്ടുതിരിഞ്ഞ് ഇടതുകാൽമുട്ടു താഴ്ത്തി മൗനിയായി നിന്നുകൊണ്ട് സാവധാനം ചിതയുടെ വടക്കെ അററത്ത് തീ കൊടുക്കണം. തീ കൊളുത്തുന്ന ആളിന്റെ കണ്ണിൽ കണ്ണുനീരോ മനസ്സിൽ ഭയമോ പാടില്ല. (ഭയമോ കണ്ണുനീരോ ഉള്ള ആൾ ചിതയ്ക്കു തീ കൊടുക്കരുതെന്ന സ്മൃതിശാസനംകൊണ്ടുതന്നെ പുത്രനേയോ ബാലനേയോ കൊണ്ടു് അതു ചെയ്യിക്കരുതെന്നു വ്യക്തമാകുന്നു.)(15)

പിന്നീട്, കമ്മി, ദ്വാരമിട്ട കുടത്തിൽ നിറച്ചുവച്ചിരിക്കുന്ന വെള്ളത്തിൽ ഒരു പൂവ് അർച്ചിച്ച്, കുടത്തിലെ ദ്വാരത്തിന്റെ അടപ്പുമാററി, വെള്ളം പുറകോട്ട് ഒഴുകുംവിധം കുടം ഇടതു തോളിലെടുത്ത് പ്രേതത്തിന്റെ കാല്ക്കൽ തുടങ്ങി ഇടത്തോട്ട് മൂന്നു പ്രദക്ഷിണംവച്ച്, കാല്ക്കൽവന്ന് വടക്കോട്ടു നോക്കിനിന്ന് കുടം പുറകോട്ട് എറിയണം.

പിന്നെ, ചിതയിലേയ്ക്കു തിരിഞ്ഞുനോക്കാതെ പ്രേതം തൊട്ടവരെല്ലാം കുളിക്കാൻ പോകണം. മററുള്ളവർ അവരവരുടെ സ്ഥലത്തേയ്ക്കും.

## ഉദകക്രിയ

പ്രേതം തൊട്ടവരും അടുത്ത ബന്ധുക്കളും ജലാശയത്തിൽ ചെന്ന് തെക്കോട്ടുതിരിഞ്ഞ് വസ്ത്രസമേതം മുങ്ങി കുളിക്കണം.

---

(15) അനശ്രു നയനോ വിഭീഃ
വാഗ്യതഃ പിതൃദിങ്മുഖഃ
അഥാഗ്നിം സവ്യജാനുഃക്തോ
ദദ്യാദ്ദക്ഷിണതഃ ശനൈഃ — കാത്യായനസ്മൃതി xxi

ശനൈഃ = സാവധാനത്തിൽ, ഭീ = ഭയം, വാഗ്യതഃ = മൗനിയായ

കുളിയുടെ അവസാനത്തിൽ, അററം തെക്കോട്ടുവച്ച ദർഭ യും എള്ളും കൈയിൽ പിടിച്ചുകൊണ്ടു് മുങ്ങി, പൊങ്ങി, എള്ളു കളയാതെ രണ്ടു കൈയും ചേർത്തു് അഞ്ജലിയായി വെള്ളമെടുത്തു്

ഓം ആദ്യ കാശ്യപഗോത്രാ വാസുദേവ നാമകപ്രേതാ
ഏതത് തേ തിലോദകം, തർപ്പയാമി, നമഃ

എന്നു ചൊല്ലി (16) വെള്ളം പിതൃതീർത്ഥവഴി ഒഴുകിപ്പോകത്തക്കവണ്ണം കൈമലർത്തി വലത്തോട്ടു തിരിച്ചു തർപ്പണം ചെയ്യണം. (ഈ ഉദകക്രിയ എല്ലാവർക്കും — സ്നേഹിതർക്കും — ചെയ്യാവുന്നതാണു്.)

അനന്തരം, കരയ്ക്കുകയറി വസ്ത്രം മാററി ചിതയിലോട്ടു് തിരിഞ്ഞുനോക്കാതെ, ഇളയവർ മുമ്പേയും മൂത്തവർ പിമ്പേയും (കനിഷ്ഠ പ്രഥമാ ജ്യേഷ്ഠ ജഘന്യാഃ) എന്ന മുറയ്ക്കു വരിയായി വീട്ടിലേയ്ക്കു മടങ്ങണം.

## ബലിപ്പുര

ശവദാഹത്തിൻെറ പിറേറന്നു മുതൽ പത്തു ദിവസം ബലി ഇടണം. (17)

---

(16) അഥാനവേക്ഷ്യ മേത്യാപഃ
സർവ്വ ഏവ ശവസ്പൃശഃ
സ്നാത്വാ സചൈല മാചമ്യ
ദദ്യുരസ്യോദകം സ്ഥലേ.
ഗോത്രനാമാനു രാദാന്തേ
തർപയാമീത്യനന്തരം
ദക്ഷിണാഗ്രാൻ കുശാൻ കൃത്വാ
സതിലന്തു പൃഥക് പൃഥക്.

—കാത്യായനസ്മൃതി xxii 1, 2

അഥാഭിസ്തർപ യേദ്ദേവാൻ
സതിലാഭിഃ പിതൄനപി
നമോഽന്തേ തർപയാമീതി
ആദാവോ മിതിച ബ്രുവൻ — കാത്യായനസ്മൃതി xii-1

ആദൗ+ഓം = ആദാവോം

(17) ശാസ്ത്രവചന പ്രകാരവും ഉത്തരേൻത്യയിലെ ആചാരപ്രകാരവും ആദ്യബലി മരണദിവസംതന്നെയാണു്. എന്നാൽ കേരളത്തിൽ ഇതു് പിറേറന്നാണു്. (മരണദിവസം തന്നെ ആദ്യബലി ഇടുക ആണെങ്കിൽ പ്രേതശായനം കഴിഞ്ഞഉടൻ കർമ്മി കുളിച്ചുവന്നു് കവ്യം (ബലിച്ചോറു്) തയാറാക്കുകയും പ്രേതത്തിൻെറ കൂടെ അതു് ഒരു പച്ചമൺപാത്രത്തിൽ കൊണ്ടുപോകുകയും പകുതി ശ്മശാനത്തേയ്ക്കുള്ള വഴിയിൽ തൂകുകയും ബാക്കി പകുതികൊണ്ടു് ഉദക ക്രിയയോടു ചേർത്തോ ഉദക ക്രിയയ്ക്കുപകരമായോ ആദ്യ ബലി അർപ്പിക്കയും വേണം.)

അതിനായി മുററത്തു് വീട്ടുവാതലിനുസമീപം (18) പച്ച ഓലകൊണ്ടു് ചുററും മുകളിലും മറച്ചു്, വടക്കുവശം വാതലായി ഒരു 'പുര' ഉണ്ടാക്കണം. അതിനകത്തു് തെക്കുമാറി ചതുരത്തിൽ ഒരു കുഴി എടുത്തു് അതിന്റെ വടക്കുവശം ഇരുമ്പുകഷണവും കരിക്കട്ടയും പച്ചമഞ്ഞളും പൂവും വച്ചു് അവയ്ക്കുമേൽ കുഴിയിലെ മണ്ണിട്ടു് അമർത്തി ഉറപ്പിച്ചു് 'തറ' —ബലിത്തറ—ഉണ്ടാക്കണം.

പുരയ്ക്കകത്തുതന്നെ തെക്കുപടിഞ്ഞാറുമാറി കവ്യം പാചിക്കുന്നതിനായി ചാണകം മെഴുകി ശുദ്ധമാക്കിയ ഒരു അടുപ്പും വയ്ക്കണം.

ദിവസവും രാവിലെ ബലിപ്പുര ശുചിയാക്കി തറയും അതിനു മുൻവശം കുറെ സ്ഥലവും ചാണകം തളിച്ചു മെഴുകി ശുദ്ധിയാക്കിയിടണം.

## കൂർച്ചം

ഈ വാക്കിന്റെ അർത്ഥം ഒരു പിടി ദർഭപ്പുല്ലു് എന്നാണു്. ബലികാര്യത്തിനു് പ്രേതപ്രതിനിധിയാക്കുന്നതു് കൂർച്ചത്തെ ആണു്. അതിലേക്കു് നാലഞ്ചു ചെറിയ ദർഭ (19) എടുത്തു് അവയെ ഒരു ദർഭകൊണ്ടോ ദർഭയുടെ വീതിയിൽ കീറിയ വാഴയിലകൊണ്ടോ ആൺ കെട്ടിടുന്ന രീതിക്കു് ഒററ തുമ്പുകൊണ്ടു് കെട്ടുവരുത്തി ഉറപ്പാക്കി വയ്ക്കണം.

ഒരു കർമ്മത്തിനു് ഉപയോഗിച്ച കൂർച്ചം പിന്നൊന്നിനു് ഉപയോഗിക്കരുതു്.

## ബലി

കവ്യപചനം:- കർമ്മി കുളിച്ചുവന്നു് ഈറൻ മാറാതെ ബലിപ്പുരയിൽവച്ചു് മൂന്നു കൈ ഉണക്കലരി വാറിച്ചു് കവ്യം ഉണ്ടാക്കണം. (അരി കഴുകുന്ന കാടി ബലിപ്പുരയിലെ കുഴിയിൽ ഒഴിക്കണം.)

പവിത്രധാരണം:- പിന്നെ, കാലും കയ്യും, മുഖവും കഴുകി തററുടുത്തു് ആചമിച്ചു് (20) നിലം പ്രോക്ഷിച്ചു്, തെക്കുതിരിഞ്ഞു് ഇടതുമുട്ടിട്ടിരുന്നു്, പവിത്രം ധരിക്കണം.

സങ്കല്പോച്ചാരണം.– എന്നിട്ടു് ഇപ്രകാരം ചൊല്ലണം

ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽ പിതുഃ

---

(18) പ്രേതായ ച ഗൃഹദ്വാരി — ഉശനഃ സ്മൃതി vii-10

(19) ഹ്രസ്വാഃ പ്രവരണീയാഃ സ്യുഃ
കുശാ ദീർഘാസ്തു ബർഹിഷഃ — കാത്യായനസ്മൃതി xi-2
(ആവാഹനത്തിനു് ഹ്രസ്വവും ആസനത്തിനു് ദീർഘവും ആയ കുശകൾ ശ്രേഷ്ഠം.)

(20) ആചമിക്കുക = അല്പം തണുത്തജലം കയ്യിൽ പകന്നു് കൈത്തലത്തിന്റെ മൂട്ടിൽക്കൂടി കുടിക്കുക.

വാസുദേവ നാമകസ്യ പ്രേതസ്യ പ്രേതത്വനിർവൃത്യാ ഉത്തമലോക പ്രാപ്ത്യർത്ഥം പ്രഥമദിനവിധിം അഹംകരിഷ്യേ.

തീർത്ഥസമ്പാദനം:- അനന്തരം മുൻവശം നിലം പ്രോക്ഷിച്ച് ദർഭയും പൂവും ഇട്ട് അതിന്മേൽ കിണ്ടിവച്ച്

ശിവാ ആപഃ സന്തു'' എന്നു ചൊല്ലി വെള്ളം ഒഴിച്ച്,(21)

"സമസ്ത ഗംഗ ആവാഹനം'' എന്നുപറഞ്ഞു് അക്ഷതവും പൂവും ചന്ദനവും കിണ്ടിക്കകത്തിട്ട്,

കിണ്ടിവാലിൽനിന്നു വെള്ളം കൈയിൽ പകർന്നു്

"ഗംഗാമൃത് സമ്പാദയാമി" എന്നു പറഞ്ഞു് അതു തിരിച്ചെ കിണ്ടിക്കകത്തു് ഒഴിച്ച്, വീണ്ടും അതുപോലെ വാലിൽനിന്നു ജലമെടുത്തു്

"സരസ്വത്യാമൃത് സമ്പാദയാമി"എന്നു പറഞ്ഞു് തിരിച്ചെ ഒഴിച്ച് മൂന്നാമതും 'യമുനാമൃത് സമ്പാദയാമി' എന്നുപറഞ്ഞു് ജലം എടുത്തു് തിരിച്ചെ ഒഴിച്ച് ഒരു ദർഭകൊണ്ടു് കിണ്ടിയ്ക്കകത്തു് ശ്രീഃ എന്നു് എഴുതി കൈകൊണ്ടു് കിണ്ടി പൊത്തിപ്പിടിച്ച്, ജടയിൽനിന്നും ഗംഗ ഒഴുകിക്കൊണ്ടിരിക്കുന്ന ശിവ സ്വരൂപത്തെ ധ്യാനിച്ച്

> ത്വം രാജാ സർവ്വതീർത്ഥാനാം
> ത്വമേവ ജഗതഃ പിതാ
> യാചിതം ദേഹി മേ തീർത്ഥം
> തീർത്ഥരാജ നമോസ്തുതേ

എന്നു പ്രാർത്ഥിച്ച്

> ഓം അദ്യ കാശ്യപഗോത്രായ അസ്മൽ പിതൃഭ്യ
> വാസുദേവ നാമകായ പ്രേതായ മൃതാഹാദ് പ്രഥമദിനേ
> പിണ്ഡകാര്യേ ഗംഗാജലാൽ തീർത്ഥം ആവാഹയാമി

---

(21) ശന്നോദേവ്യുദകം പാത്രേ
തിലോƒസീതി തിലാം സ്തഥാ —ഉശനഃസ്മൃതി V- 37

ഇതനുസരിച്ച് കിണ്ടിയിൽ വെള്ളമൊഴിക്കുമ്പോൾ ജപിക്കേണ്ടതു്

> ഓം ശന്നോ ദേവീര ഭിഷ്ടയ
> ആപോ ഭവന്തു പീതയേ
> ശംയോര ഭിസ്രവന്തു നഃ — ഋഗ്വേദം X-9-4

എന്ന ഋക്കാകുന്നു. എന്നാൽ ഇതേകാര്യത്തിനു് സ്മൃതി നിർദ്ദിഷ്ടമായ ''ശിവാ ആപഃസന്തു" എന്ന മന്ത്രം കുറെക്കൂടി ലഘുവാകയാൽ അതിനെ ഇവിടെ സ്വീകരിച്ചിരിക്കുന്നു.

എന്നു ചൊല്ലി, കിണ്ടി തലയ്ക്കുമുകളിൽ പൊക്കിപ്പിടിച്ചു്, ഒന്നു നിർത്തി പിന്നെ താഴ്ത്തി ദർഭമേൽ വച്ചു് പുഷ്പമർച്ചിച്ചു് തീർത്ഥമാക്കണം. തീർത്ഥം സപാദേഹത്തു് ദർഭകൊണ്ടു് പ്രോക്ഷിച്ചു് ശുദ്ധിയാക്കണം.

ആവാഹനം:— അനന്തരം, പിണ്ഡം വയ്ക്കാനുള്ള തറ പ്രോക്ഷിച്ചു്, തെക്കോട്ടു തലയായി ഇലയിട്ടു്, നടുക്കു് കൂർച്ചവും ഇരുവശത്തും ഈരണ്ടു ദർഭ വെവ്വേറെയും തെക്കോട്ടു തലയായി നിരത്തി വെയ്ക്കണം.

പിന്നെ, കൂർച്ചം കൈയിലെടുത്തു ഇടതുകൈയിൽപിടിച്ചു്, തീർത്ഥംകൊണ്ടു് അഭിഷേകം ചെയ്തു്, നടുക്കു കമ്പിളി നൂലുചുററി, തലയ്ക്കൽ പച്ചമഞ്ഞളും പൂവും ചാർത്തി, എള്ളും പൂവും പച്ചമഞ്ഞളും അക്ഷതവും വലതുകൈയിലെടുത്തു് രണ്ടുകൈയ്യും ചേർത്തു പിടിച്ചു്, വലതുമൂക്കിലെ ശ്വാസം കൂർച്ചത്തിന്മേലേററി കൂർച്ചം ഇലയിൽ വയ്ക്കണം. കയ്യിലിരിക്കുന്ന തിലപുഷ്പാദികളെ രണ്ടു കയ്യിലുമാക്കി കൈകൾ തലയോളം പൊക്കി

"ഓം അദ്യ കാശ്യപഗോത്രായ അസ്മൽപിതൃഭ്യ
വാസുദേവ നാമകായ പ്രേതായ മൃതാഹാദ് പ്രഥമദിന
നിർവത്യേ പിണ്ഡകാദ്യേ പിതരം അന്തരിക്ഷാത്—
ആവാഹയാമി:" കുശാഗ്രേ

എന്നു ചൊല്ലി ആവാഹിച്ചു് കൂർച്ചത്തിന്റെ തലയ്ക്കൽ ഇടണം.

അർഘ്യാദ്യർപ്പണം:— പിതാ തേ പാദ്യം, തൃപ്യസ്വ

എന്നുപറഞ്ഞു് തീർത്ഥം പിതൃതീർത്ഥക്രമത്തിൽ കൂർച്ചത്തിന്റെ കാല്ക്കൽ കൊടുത്തു്

പിതാ തേ അർഘ്യം, തൃപ്യസ്വ

എന്നു പറഞ്ഞു് തീർത്ഥം പിതൃതീർത്ഥക്രമത്തിൽ കൂർച്ചത്തിന്റെ തലയ്ക്കൽ കൊടുത്തു്

പിതാ തേ ആചമനീയം, തൃപ്യസ്വ

എന്നുപറഞ്ഞു്

ശുദ്ധതീർത്ഥം കൊണ്ടും
മഞ്ഞൾതീർത്ഥംകൊണ്ടും (22)

---

(22) ഒരു ചെറിയ പച്ചമഞ്ഞൾ കഷണം വലതുകൈയിലെടുത്തു് ജലം പകന്നു് മഞ്ഞളും തീർത്ഥവുംകൂടി പിതൃ തീർത്ഥത്തിൽക്കൂടി ഒഴുക്കി അപ്പിച്ചാൽ "മഞ്ഞൾ തീർത്ഥ"മായി. അതുപോലെതന്നെ എള്ളുതീർത്ഥം.

എള്ളുതീർത്ഥം കൊണ്ടും പിതൃതീർത്ഥവഴി മൂന്നു നീരു കൊടുത്തു് പുഷ്പമർപ്പിച്ചു് വന്ദിക്കണം

പിണ്ഡാർപ്പണം:– പവിത്രം ഊരി കിണ്ടിവാലിന്മേലിട്ടിട്ടു് ഒരു ഇലക്കീറിന്മേൽ രണ്ടു പിണ്ഡം ഉരുട്ടിവച്ചു് അതിന്മേൽ തൈരും നെയ്യും പ്രോക്ഷിച്ചു് മൂടിവയ്ക്കണം.

പിന്നെ, കൈകഴുകി, തിരിച്ചു പവിത്രം എടുത്തിട്ടു്, തീർത്ഥമെടുത്തു് കൂർച്ചത്തിനു് പിതൃതീർത്ഥവഴി

മൂന്നുപ്രാവശ്യം നീരുകൊടുത്തു്

മൂന്നുപ്രാവശ്യം മഞ്ഞൾനീരുകൊടുത്തു്

മൂന്നുപ്രാവശ്യം എള്ളും പൂവും ചേർത്തു് നീരുകൊടുത്തു് പിണ്ഡമെടുത്തു്

ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽ പിതുഃ
വാസുദേവ നാമകസ്യ പ്രേതസ്യ മൃതാഹിദ് പ്രഥമദിനേ
ശിരോവയവ നിഷ്പത്ത്യർത്ഥം ഏഷ പിണ്ഡഃതവ
ഉപനിഷ്ഠതാം

എന്നു് ചൊല്ലി കൂർച്ചത്തിനു വലതുവശം ഇട്ടിട്ടുള്ള ദർഭമേൽ വയ്ക്കണം. മറേറപിണ്ഡമെടുത്തു് കൂർച്ചത്തിനു് ഇടതുവശം ദർഭമേൽ വയ്ക്കണം എന്നിട്ടു് എള്ളു് കയ്യിൽ വാരി

തിലോ/സി സോമദേവത്യോ
ഗോസവേ ദേവ നിർമ്മിതഃ
പ്രത്നവദ്ഭിഃ പ്രത്തഃ സ്വധയാ
പിതൄൽ ലോകാൻ പ്രീണയാഹി സ്വധാ നമ:

എന്നു് ജപിച്ചു് പിണ്ഡത്തിന്മേൽ വിതറി ഇടണം.

അനന്തരം, പിണ്ഡത്തിനു് ഇടതുവശം ഒരുഇലയിട്ടു്, മഞ്ഞൾ തൊട്ടു് പൂവും തുളസിയും എള്ളും എടുത്തു് ക്രതു ദക്ഷാദിയായ വിശ്വദേവന്മാരെ ധ്യാധിച്ചു് ദേവതീർത്ഥം (9) കൊണ്ടു് തീർത്ഥം ചേർത്തു് അർച്ചിച്ചു് കവ്യം തൂകി

ഓം വിശ്വേഭ്യോ ദേവേഭ്യ നമ:
ഓം സർവ്വേഭ്യോ ഭൂതേഭ്യ നമ:
ഓം ഭൂതാനാം പതയേ നമ:

എന്നു ചൊല്ലി നമസ്കരിച്ചു്

ഓം പിതൃഭ്യ സ്വധാ നമഃ

എന്നു ചൊല്ലിയശേഷം, എല്ലാം കൂടി ഒരു വലിയ ഇല കൊണ്ടു് മൂടി ഏതാനും നിമിഷം വച്ചേയ്ക്കണം

അനന്തരം,

ഓം ഊർജം വഹന്തീ രമൃതം ഘൃതം
പയഃ കീലാലം പരിശ്രുതം സ്വധാ നമഃ

എന്നു പറഞ്ഞ് തീർത്ഥജലം പ്രോക്ഷിച്ച്, മൂടിവച്ച ഇല മാററി പിണ്ഡം അനക്കി അതിൽനിന്ന് ഒരു വറെറടുത്തു മണപ്പിച്ച് ഇടത്തോട്ട് ഇട്ട് കൈകഴുകി, കൂർച്ചത്തിന് ഒരു പിതൃതീർത്ഥം കൊടുത്ത്

കുശാഗ്രാദ് അന്തരീക്ഷം ഗമയിഷ്യാമി

എന്നുച്ചരിച്ച് ഒരുപ്രാവശ്യം ജലഗന്ധപുഷ്പാർച്ചന ചെയ്ത് ഉദ്വാസിച്ച് കൂർച്ചം അഴിച്ചുവസ്സണം.

പിന്നെ, പിണ്ഡം ഇലയോടെ എടുത്ത് തെക്കുവശം വച്ചു കൈകൊട്ടി പോരുകയോ, ജലാശയത്തിലോ നദിയിലോ ഇട്ട് പോരുകയോ ചെയ്യണം (23)

---

(23) ബലി കഴിഞ്ഞ പിണ്ഡത്തെ കാക്കതിന്നുവാൻ തെക്കുവശത്തു കൊണ്ടുവസ്സുകയോ, കുളത്തിലോ സമുദ്രത്തിലോ നദിയിലോ ഇട്ടുപോരുകയോ ആണ് ചെയ്യാറ്. എന്നാൽ മനുസ്മൃതിയിൽ ബ്രാഹ്മണനോ പശുവിനോ ആടിനോ തിന്നാൻ കൊടുക്കുകയോ അഗ്നിയിലോ ജലത്തിലോ ഇടുകയോ പക്ഷികൾ തിന്നാൻ വസ്സുകയോ ചെയ്യണമെന്ന് നിർദ്ദേശിച്ചു കാണുന്നു.

എവം നിർവ്വപണം കൃത്വാ
പിണ്ഡാം സ്താം സ്തദനന്തരം
ഗാം വിപ്ര മജ മഗ്നിംവാ
പ്രാശയേ ദപ്സു വാ ക്ഷിപേത് മനുസ്മൃതി iii- 260

ധർമ്മശാസ്ത്രപ്രകാരം ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി പിതൃക്കളുടെ പ്രതിനിധിയായി ആരാധിച്ച് മൃഷ്ടാന്നം നൽകുന്നതാണ് ശ്രാദ്ധം.

ഈ സ്ഥിതിക്ക് ശുദ്ധവും ഗുരുതപമുള്ളതുമായ ബലിച്ചോറ് പഴമോ കറികളോ ചേർത്ത് ഭക്ഷിക്കുന്നതിന് സാധുവായ ഒരാൾക്ക് കൊടുക്കുകയല്ലേ വേണ്ടത് എന്നു ചിന്തിക്കേണ്ടതാണ്.

പിണ്ഡാംസ്തു ഭോജ്യം വിപ്രേഭ്യോ
ദദ്യാദഗ്നൗ ജലേഽപി വാ — ഉശനഃസ്മൃതി v-73.

ദശാഹഃബലി:– മേൽവിവരിച്ചപ്രകാരം പത്തുദിവസം (24) ബലി ഇടണം. ദിവസവും മന്ത്രങ്ങളിൽ വരുത്തേണ്ട ഭേദഗതികൾ താഴെ കുറിക്കുന്നു

| | |
|---|---|
| പ്രഥമദിന | — ശിരോ വയവ നിഷ്പത്ത്യർത്ഥം |
| ദ്വിതീയദിന | — ചക്ഷുഃശ്രോത്ര നാസാ വയവ നിഷ്പത്ത്യർത്ഥം |
| തൃതീയദിന | — ഭുജ വക്ഷോ ഗ്രീവാമുഖാ വയവ നിഷ്പത്ത്യർത്ഥം |
| ചതുർത്ഥദിന | — പാർഷ്ണി കുക്ഷി കടി നാഭി ഗുദലിംഗാവയവ നിഷ്പത്ത്യർത്ഥം |
| പഞ്ചമദിന | — ഊരു ജാനു ജംഘാ വയവ നിഷ്പത്ത്യർത്ഥം |

---

(24) ബലിയിലെ സങ്കല്പം ഇപ്രകാരമാണ്.

സ്ഥൂല ശരീരം വെടിഞ്ഞുപോയ ജീവാത്മാവ് തല്ക്കാലം 'അതിവാഹികം' എന്ന സൂക്ഷ്മശരീരം പ്രാപിക്കുന്നു. പിന്നീട് ബന്ധുക്കൾ നൽകുന്ന പിണ്ഡാദകങ്ങളാൽ അത് വളന്ന് ക്രമേണ അവയവങ്ങളുണ്ടായി, പത്തുദിവസം കൊണ്ട് പൂണ്ണവളച്ചയായ ഒരു 'ഭോഗദേഹം' ആകുന്നു. അതിലേക്ക്, ഓരോ ദിവസത്തെ പിണ്ഡവും ഏതാനും അവയവങ്ങളുടെ നിഷ്പത്തി(= (സിദ്ധി, ജനനം) ക്ക് ആയി സങ്കല്പിച്ച് നൽകപ്പെടുന്നു. ആദ്യ ദിവസത്തെ ശിരസ്സിന്റെ സിദ്ധിക്കും, രണ്ടാം ദിവസത്തേത് നെഞ്ചുവരെയുള്ള മററവയവങ്ങളുടെ സിദ്ധിക്കും, അങ്ങനെയഥാക്രമം ഭോഗദേഹം പരിപൂണ്ണമാക്കപ്പെടുന്നു. അതോടുകൂടി ബലതീരുന്നു. അതിനുശേഷം 'സപിണ്ഡീകരണം' ചെയ്യപ്പെടുമ്പോൾ അത് മററു പിതൃക്കളോടു ചേന്ന് പരലോകത്തു എത്തുന്നു. അതിനുശേഷം അതിനെയും പിതൃക്കളിൽ ഒന്നായി ഗണിക്കുന്നു. അതുവരെ 'പ്രേത'മായി ഗണിച്ചു വന്നത് സപിണ്ഡീകരണത്താൽ 'പിതൃ'വായി മാറുന്നു. അതിനുശേഷം ചെയ്യുന്ന കമ്മത്തിനെ ശ്രാദ്ധമെന്നോ തപ്പ്ണമെന്നോ പറയുന്നു.

തൽക്ഷണം ദേവ ഗൃഹ്ണാതി
ശരീര മാതിവാഹികം
...............................
പ്രേത പിണ്ഡൈസ്തതോ ദത്തൈ
ദേഹ മാപ്നോതി ഭാർഗ്ഗവ
ഭോഗദേഹ മിതി പ്രോക്തം
ക്രമാദേവ നസംശയഃ —ആചാരപദ്ധതി

ദശാഹം ബാന്ധവൈഃ സാദ്ധംഃ
സർവ്വൈശ്ച വാർദ്രവാസസഃ
പിണ്ഡം പ്രതിദിനം ദദ്യുഃ
സായം പ്രാതർ യഥാവിധി —ഉശനഃസ്മൃതി vii-9

ഷഷ്ഠദിന — ഗുല്ഫ പാദാംഗുലി മർമ്മാദ്യ വയവ നിഷ്പത്ത്യർത്ഥം
സപ്തമദിന — അസ്ഥി മജ്ജാ സിരാ വയവ നിഷ്പത്ത്യർത്ഥം
അഷ്ടമദിന — നഖരോമാദ്യ വയവ നിഷ്പത്ത്യർത്ഥം
നവമദിന — മർമ്മ വീര്യാദി സർവ്വാ വയവ നിഷ്പത്ത്യർത്ഥം
ദശമദിന — ശരീരപൂർണ്ണ നിഷ്പത്ത്യർത്ഥം ക്ഷുത് പിപാസാദി നിവൃത്യർത്ഥം

സഞ്ചയനം:- മരിച്ച നാലാംദിവസമോ അതിനടുത്തു യുക്തമായ ഒരു ദിവസമോ ചിതയിൽ അസ്ഥിസഞ്ചയനം നടത്തപ്പെടുന്നു. (25) അന്നു് ബലി ഇടുമ്പോൾ അല്പം കവ്യം ബാക്കി വച്ചേക്കണം. ബലിക്കുശേഷം അതെടുത്തു് ശ്മശാനത്തുചെന്നു് ചുടലയ്ക്കു ചുററും, കാല്ക്കൽ തുടങ്ങി ഇടത്തോട്ടു മൂന്നു പ്രദക്ഷിണം വച്ചു് ശമി ശാഖകൊണ്ടു് ചിതയിൽ ക്ഷീരോദകം (പശുവിൻ പാൽ ചേർത്ത വെള്ളം) തളിക്കണം. (26) പിന്നെ, ചിതയിൽ പുഷ്പമിട്ടു് ഒന്നർച്ചിച്ച ശേഷം ചിതയിൽ വെള്ളമൊഴിച്ചു് തീ കെടുത്തണം.

അനന്തരം, ചിതയുടെ വടക്കുവശം തളിച്ചുമെഴുകി ശുദ്ധിയാക്കിയ സ്ഥലത്തു് തെക്കോട്ടുതിരഞ്ഞു് ഇടതുമുട്ടിട്ടിരുന്നു്, നിലംപ്രോക്ഷിച്ചു, ഇല വച്ചു്, കൊണ്ടുവന്നതിൽ പകുതി കവ്യവും വാഴയ്ക്കനുറുക്കും പഴവും അക്ഷതം, തേങ്ങാമുറി, വെററില, അടയ്ക്കാ എന്നിവയും ഇലയിൽവച്ചു്, സമ്പ്രാണിതിരികളും കത്തിച്ചു്, ധൂപ ദീപങ്ങൾ കാണിച്ചു് പൂവിട്ടു് അർച്ചിച്ചു്, ചന്ദനം കലക്കിവച്ചതു് ഇടതുകൈ മോതിരവിരൽകൊണ്ടു് തെറിപ്പിച്ചു്, ഇലയ്ക്കുചുററും മലരു് വിതറി, പൂവും ചന്ദനവും ജലവുംകൂടി അർച്ചിച്ചു്, എഴുന്നേററു്

അക്ഷതവും പൂവും ചന്ദനവും ബാക്കിയുള്ള കവ്യവും എടുത്തുതൂകി തൂകി ഇടത്തോട്ടു് ചുടലയ്ക്കു് പ്രദക്ഷിണം വച്ചു് കാല്ക്കൽ വന്നു് തെക്കോട്ടുതിരിഞ്ഞു നിന്നു് ചുടലയിൽ പുഷ്പമിട്ടു് വന്ദിക്കണം

---

(25) ചതുർത്ഥേ ദിവസേƒസ്ഥിസഞ്ചയനം കുര്യാഃ

വിഷ്ണുസ്മൃതി XIX

കർമ്മിയുടെ ജന്മനാളും ശനി, ചൊവ്വാ ഈ ആഴ്ചകളും ഇവിടെ വർജിക്കപ്പെടുന്നു.

(26) ക്ഷീരോദകേന ശമിശാഖയാ ത്രിഃ പ്രസവ്യമായതനം പരിവ്രജൻ പ്രോക്ഷതി.

— അശ്വലായന ഗൃഹ്യസൂത്രം.

അനന്തരം, ഒന്നോ മൂന്നോ വൃദ്ധന്മാർ (പ്രവയസ്സ:) (27) പാദം, മദ്ധ്യം, ശിരസ്സ് എന്നീ മൂന്നു സ്ഥാനത്തായി ചുടലയുടെ പടിഞ്ഞാറെ കരയിൽ മൂന്നു് കുത്തുപാളയും ഓരോന്നിനും സമീപം ഓരോ പാളക്കുട്ടകവും ഒരു കമ്പും വച്ചു് കിഴക്കോട്ടുതിരിഞ്ഞിരുന്നു് ആദ്യം പാദാസ്ഥിയും പിന്നെ മദ്ധ്യാസ്ഥി (നട്ടെല്ലു്)യും പിന്നെ ശിരോസ്ഥിയും അതതു സ്ഥലത്തെ പാളകളിൽ ശേഖരിക്കണം. (തീർത്ഥങ്ങളിൽ കൊണ്ടുപോയിടണമെന്നുള്ള പക്ഷം ചിതാഭസ്മവും വേറൊരു പാത്രത്തിൽ ശേഖരിക്കാവുന്നതാണ്. പിന്നീട്, ചുടല വെട്ടിമൂടി അവിടെ തണലിനായി ഒരു തെങ്ങും വാഴയും പച്ചമഞ്ഞളും നടാം.

അനന്തരം, കിഴക്കോട്ടു തിരിഞ്ഞുനിന്നു്, ഓരോ പാളയിലേയും അസ്ഥികൾ വെവ്വേറെയായി

ഗംഗായൈ നമഃ എന്നു് ചൊല്ലി ശുദ്ധജലം കൊണ്ടും

യമുനായൈ നമഃ എന്നു് ചൊല്ലി പനിനീർ കൊണ്ടും

അളകനന്ദായൈ നമഃ എന്നുചൊല്ലി പശുവിൻപാൽ കൊണ്ടും

സരസ്വത്യൈ നമഃ എന്നു് ചൊല്ലി കരിക്കിൻവെള്ളം കൊണ്ടും

കഴുകി, ചിതയ്ക്കു വടക്കുവശം മെഴുകിയിട്ടുള്ള സ്ഥലത്തുകൊണ്ടുവയ്ക്കണം.

അനന്തരം, കർമ്മി തെക്കോട്ടു തിരിഞ്ഞിരുന്നു് കൈകഴുകി, നിലം പ്രോക്ഷിച്ചു് പുഷ്പമിട്ടു് ഒരു പച്ച മൺകലശം മലർത്തിവച്ചു് ദർഭകൊണ്ടു് പ്രോക്ഷിച്ചു് പുഷ്പമർച്ചിച്ചു്, കലശം കമഴ്ത്തി അതിനകം ധൂപം കേററി നിലത്തുവച്ചു, പുഷ്പവും ചന്ദനവും ജലംതൊട്ടു് അർച്ചിച്ചു്, കലശം മലർത്തിവയ്ക്കണം. കലശത്തിനകത്തു് ദർഭകൊണ്ടു് നെയ്യു് കടഞ്ഞു് (28) അക്ഷതവും പൂവും ചന്ദനവും ഇട്ടു്, പെരുവിരലും ചൂണ്ടുവിരലുംകൊണ്ടു്, ആദ്യം പാദം പിന്നെ മദ്ധ്യം പിന്നെ ശിരസ്സ് എന്ന മുറയ്ക്കു് അസ്ഥികൾ ഓരോന്നായി എടുത്തു് ശബ്ദം കേൾപ്പിക്കാതെ കലശത്തിനകത്തു നിക്ഷേപിക്കണം. (29)

---

(27) അലക്ഷണേ കംഭേ പുമാം
സമലക്ഷണായാം സ്ത്രീയം
അയുജോഽമിഥുനാഃ പ്രവയസഃ — അശ്വലായന ഗൃഹ്യസൂത്രം.

(28) രണ്ടു ദർഭകൊണ്ടു് നെയ്യു് കടയുന്നതിനു് ഉപസ്തരിക്കുക എന്നു പറയപ്പെടുന്നു.

(29) അംഗുഷ്ഠോപകനിഷ്ഠികാഭ്യാമേകൈകമസ്ഥ്യസംഹ്രാദയന്തോഽവദധ്യുഃ
പാദൗ പൂർവ്വം ശിര ഉത്തരം — അശ്വലായന ഗൃഹ്യസൂത്രം

പിന്നെ, ജലഗന്ധ പുഷ്പാദ്യർച്ചന കഴിച്ച് കലശം കോടി കൊണ്ടു പൊതിഞ്ഞ് എടുത്ത് മെഴുകി ശുദ്ധിയാക്കിയ ഒരിടത്ത് ബന്ധുക്കളുടെയും മററും ഉപചാരത്തിനായി വയ്ക്കണം. (പുഷ്പമിട്ടു വന്ദിക്കുകയാണ് സാധാരണം)

അനന്തരം, കർമ്മി പുഷ്പമർച്ചിച്ച് പ്രോക്ഷിച്ച്, കലശം എടുത്ത്, സ്ഥാപിക്കാൻ ഉദ്ദേശിക്കുന്ന സ്ഥലത്തുകൊണ്ടുചെന്ന് തെക്കോട്ടു തിരിഞ്ഞിരുന്ന്, കോടി നീക്കി 'പ്രേതശരീരം ഭൂമിയിൽ ലയിച്ചുചേരുന്നു' എന്നു സങ്കല്പിച്ചു, കലശം കുഴിക്കകത്തുവച്ച് അതിന്റെ കഴുത്തോളം മണ്ണിടണം. മൂന്നു പ്രാവശ്യം അക്ഷതവും പൂവും ചന്ദനവും വെള്ളംചേർത്ത് പിതൃതീർത്ഥംവഴി അർച്ചിച്ച്, കലശം ചട്ടികൊണ്ടടച്ച് മണ്ണിട്ടു കുഴിമുഴുവൻ മൂടി മണ്ണ് ഒന്നമർത്തി, ഒരു ഇടിഞ്ഞിൽ കത്തിച്ചുവച്ച് ജലഗന്ധപുഷ്പാദികൾ കൊണ്ട് അർച്ചിച്ച് നമസ്കരിച്ച്, തിരിഞ്ഞുനോക്കാതെ പോരണം.

ബലിസമാപനം:- പത്തുദിവസത്തെ ബലി പൂർത്തിയാക്കിയതിനു അടുത്ത ദിവസം സമാപനബലി നൽകപ്പെടുന്നു.

ഇതിനു് പിണ്ഡാർപ്പണം വരെയുള്ള ചടങ്ങുകൾ മുമ്പ് ബലിക്കു് വിവരിച്ചതുപോലെതന്നെ. സങ്കല്പത്തിൽ 'പ്രഥമദിനവിധി മഹാകരിഷ്യെ' എന്നതിനുപകരം ബലിസമാപന മഹാകരിഷ്യെ എന്നും, തീർത്ഥാവാഹനത്തിൽ 'പ്രഥമദിനെ' എന്നതിനുപകരം ബലിസമാപനേ എന്നും ആവാഹനത്തിൽ 'പ്രഥമദിന നിവൃത്യെ' എന്നതിനുപകരം ബലിസമാപനനിർവൃത്യെ എന്നും മാററിചൊല്ലണമെന്നുമാത്രം വ്യത്യാസം.

പിണ്ഡാർപ്പണം:- അനന്തരം പവിത്രം ഊരി കിണ്ടിവാലിന്മേൽ ഇട്ടിട്ട്, തളിച്ചു ശുദ്ധിയാക്കിയ സ്ഥലത്ത് ഇലക്കീറിന്മേൽ രണ്ടു പിണ്ഡം ഉരുട്ടിവയ്ക്കണം. പിന്നെ, കൈകഴുകി പവിത്രം തിയ്യെ എടുത്തിട്ട്, ഒരു പുതിയ മൺപാത്രത്തിൽ പെരുവിരൽവണ്ണവും ഒരു ചാൺ നീളവുമുള്ള ഉണങ്ങിയ കമ്പുകൾകൊണ്ട് അഗ്നി ജ്വലിപ്പിച്ച്, അതിൽ

---

(30) മണ്ണ് അമർത്തുമ്പോൾ ഋഗ്വേദം X 18-13 മന്ത്രം ജപിക്കാറുണ്ട്. അത് ഇപ്രകാരമാണ്.

ഉത്തേ സ്തഭ്നാമി പൃഥിവീം ത്വത്പരീ-
മം ലോഗം നിദധന്മോഽഹം രിഷം
ഏതാം സ്ഥൂണാം പിതരോ ധാരയന്തു
തേത്രാ യമഃ സാദനാ തേമിനോതു

(ഞാൻ മണ്ണമർത്തി, നിനക്കു് ഒരു തൂൺ ഉണ്ടാക്കുകയാണ്. ഈ പുതിയ മൺകട്ട — മൺഗൃഹം — വേർപാടുകൊണ്ടുള്ള വിഷമം നിനക്കുണ്ടാക്കുകയില്ല ഈ തൂണിനെ പിതൃക്കൾ കൊണ്ടുപോയിട്ട് അതിന്മേൽ യമൻ നിനക്ക് ഒരു മാളിക നൽകുമാറാകട്ടെ.)

അഗ്നയേ കവ്യവാഹനായ സ്വധാ നമഃ

എന്നു ജപിച്ച് അല്പം പശുവിൻനെയ്യ് ഒഴിച്ച്

സോമായ പിതൃമതേ സ്വധാ നമഃ

എന്നു ജപിച്ച് വീണ്ടും അല്പം നെയ്യ് ഒഴിച്ച് ഇങ്ങനെ രണ്ടാഹുതി നെയ്യ് ഹോമിക്കണം.

അനന്തരം, കൂർച്ചത്തിനു മുൻവശം നിലം പ്രോക്ഷിച്ച് തെക്കോട്ടു തലയായി ഇല ഇട്ട്, അതിൽ പൂവും ചന്ദനവും ദർഭയും ഇട്ട്, ഒരു പിണ്ഡം എടുത്ത്

ഓം അദ്യ കാശ്യപഗോത്രായ അസ്മൽ പിതൃഭ്യ
വാസുദേവ നാമകായ പ്രേതായ അയം പിണ്ഡം
ഉപതിഷ്ഠതാം, സ്വധാ നമഃ

എന്നു ചൊല്ലി പിതൃതീർത്ഥവഴി പിണ്ഡംവയ്ക്കണം. അതിന്മേൽ തൈരും പാലും നെയ്യും ഒഴിച്ച്

തിലോ/സി സോമദേവത്യോ
ഗോസവേ ദേവനിർമ്മിതഃ
പ്രത്നവദ്ഭിഃ പ്രത്തഃ സ്വധയാ
പിതൃൻ ലോകാൻ പ്രീണയാഹി, സ്വധാ നമ:

എന്നു ചൊല്ലി എള്ളുവിതറി, പുഷ്പമിട്ട് അർച്ചിക്കണം.

പിന്നെ അതിനു വലതുവശം തെക്കോട്ടു തലയായി ഒരു ഇല ഇട്ട് അതിൽ പൂവും ചന്ദനവും ദർഭയും ഇട്ട്, പിതാമഹ, മാതാമഹാദി പിതൃക്കളെ സങ്കല്പിച്ച് കവ്യം തൂകി തൈരും പാലും നെയ്യും ഒഴിച്ച് എള്ളുവിതറി പുഷ്പമർച്ചിച്ചു വന്ദിക്കണം.

പിണ്ഡത്തിനു് ഇടതുവശം ഒരിലഇട്ട് ക്രതു ദക്ഷാതിയായ വിശ്വദേവന്മാരെ ധ്യാനിച്ച് പുഷ്പമിട്ടു വന്ദിച്ച്, പൂവും ചന്ദനവും തുളസിയും അക്ഷതവും എള്ളും വാരി ദേവതീർത്ഥം ചേർത്ത് ഇലയിൽഇട്ട് കവ്യം തൂകണം.

അനന്തരം, മറോ പിണ്ഡമെടുത്ത്

ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽപിതുഃ
വാസുദേവ നാമകസ്യ പ്രേതസ്യ പിണ്ഡാവസാനമിദം
സ്വധാ നമഃ

എന്നു സമർപ്പിച്ച്, ആദ്യപിണ്ഡത്തിനു സമീപംവച്ച്, തൈരും പാലും നെയ്യും ഒഴിച്ച്

തിലോ/സി സോമദേവത്യോ
ഗോസവേ ദേവനിർമ്മിതഃ

പ്രത്നാദ്ഭിഃ പ്രത്തഃ സ്വധയാ

പിതൄൻ ലോകാൻ പ്രീണയാഹി, സ്വധാ നമഃ

എന്നു ചൊല്ലി എള്ളു വിതറി, പുഷ്പമർച്ചിച്ച് വന്ദിക്കണം പിണ്ഡത്തിനു വലത്തുവശം പിതൃതീർത്ഥം ജലംകൊട്ടത്തു്

പിതൃഭ്യഃ സ്വധാ നമഃ എന്നും

പിണ്ഡത്തിന് ഇടത്തുവശം പിതൃതീർത്ഥം ജലംകൊട്ടത്തു്

പിതൃസഖിഭ്യഃ സ്വധാ നമഃ എന്നും

ചൊല്ലി, കവ്യം വാരി തീർത്ഥം ചേർത്ത് ഇലയുടെ തലയ്ക്കൽ ഇടണം, അനന്തരം കാവ്യം വാരി ഇലയിൽ ഇടത്തോട്ട് ചുററി തൂകികൊണ്ടു്

പിതരഃ തൃപ്യന്തു സ്വധാ നമഃ എന്നു ചൊല്ലണം.

രണ്ടു പിണ്ഡങ്ങളിന്മേലുംപിതൃതീർത്ഥ ജലംകൊട്ടത്തു്

ഊർജം വഹന്തീ രക്തതം ഘൃതം

പയഃ കീലാപം പരിശ്രുതം, സ്വധാ നമഃ

എന്നു ജപിക്കണം.

എല്ലാം ഒരു വലിയ ഇലകൊണ്ടു മൂടിവച്ച്, പ്രാണായാമം ചെയ്ത് (31) ധ്യാനിച്ചശേഷം പിണ്ഡങ്ങളെ ചുററി ഇടത്തോട്ട് പിതൃതീർത്ഥജലം കൊട്ടത്തുഴിഞ്ഞു്

ആബ്രഹ്മ സ്തംബ പര്യന്തം

യത് കിഞ്ചിത് സ ചരാചരം

മയാദത്തേന തോയേന

തൃപ്തിമേവാഭി ഗച്ഛതു

എന്നു ചൊല്ലി മൂന്ന് ചുററ് ഉഴിയണം.

---

(31) സവ്യാഹൃതീം സപ്രണവാം
ഗായത്രീം ശിരസാ സഹ
ത്രീഃ പഠേ ദ്വായത പ്രാണഃ
പ്രാണായാമഃ സ ഉച്യതേ

—അത്രിസ്മൃതി 292.

(ഓം ഭൂഃ ഓം ഭുവഃ ഓം സ്വഃ ഓം മഹഃ ഓം ജനഃ
ഓം തപഃ ഓം സത്യം. ഓം ഭൂർഭുവഃ സ്വഃ
ഓം തത് സവിതുർവരേണ്യാ ഭർഗോ ദേവസ്യ ധീമഹി
ധിയോ യോന പ്രചോദയാത് ഓം ആപോ
ജ്യോതി രസോ മൃതം ബ്രഹ്മഭൂവസ്വരോം
(ശ്വാസമടക്കി ഇത്രയും ജപിക്കണം.
അങ്ങനെ മൂന്നു പ്രാവശ്യം ചെന്നയ്യുന്നതു് പ്രാണായാനാമം)

അനന്തരം, പ്രോക്ഷിച്ച്, മൂടിയ ഇലമാററി, പിണ്ഡമനക്കി ഒരു വറെറടുത്ത് മണപ്പിച്ച് ഇടത്തോട്ടെറിഞ്ഞ് കൈകഴുകി മുഖം പ്രോക്ഷിച്ച് ജലഗന്ധപുഷ്പാദികൾകൊണ്ട് കൂർച്ചത്തിന്മേൽ അർച്ചിച്ച്

ഭൂലോകാദ് ഊർദ്ധ്വലോകം ഗമയിഷ്യാമി

എന്നു ചൊല്ലി പിതൃക്കളെ ഉദ്വസിച്ച് ഒരു പൂവ് കൂർച്ച തലയ്ക്കലിട്ട് കൂർച്ചം എടുത്തു അഴിച്ചുവയ്ക്കണം. പിന്നെ പിണ്ഡമെടുത്ത് മുമ്പു പറഞ്ഞതുപോലെ തെക്കുവശംവച്ച് കൈകൊട്ടി പോരുകയോ മറേറാ ചെയ്യണം.

അശുദ്ധികാലം:– ശിശുക്കളുടെ മരണംമൂലമുള്ള അശുദ്ധിയെപ്പററി മുമ്പ് പറഞ്ഞിട്ടുണ്ട്. മററുള്ളവരുടെ മരണത്താൽ ബന്ധുക്കൾക്ക് ഏർപ്പെടുന്ന അശുദ്ധി (പുല) പത്തുരാത്രി നിലനില്ക്കുന്നു.

ത്രിരാത്രം ദശരാത്രം ച
ശാവ മാശൗച മുച്യതേ — യാജ്ഞവസ്മൃതി III 18

സ്മൃതിവ്യാഖ്യാനമായ മിതാക്ഷരയിൽ സമാനോദകരായ അകന്ന ബന്ധുക്കൾക്ക് മൂന്നു ദിവസവും സപിണ്ഡരായ അടുത്ത ബന്ധുക്കൾക്ക് പത്തു ദിവസവും എന്ന് മേല്പറഞ്ഞതിനെ വിശദീകരിക്കുന്നു.

ത്രിരാത്രം ശാവമാശൗചം
ദശ രാത്ര മിത്യേകേ — പാരസ്കരഗൃഹ്യസൂത്രം

ദശാഹം സപിണ്ഡേഷു
ത്രിരാത്രം ജ്ഞാതൗ ചാസപിണ്ഡേ
— അശ്വലായനഗൃഹ്യസൂത്രം

വിഷ്ണുസ്മൃതിയിൽ അദ്ധ്യായം (XIX)

യാവദാശൗചം താവത് പ്രേതസ്യോദകം
പിണ്ഡമേകം ച ദദ്യുഃ

എന്നു പറഞ്ഞിരിക്കുന്നു. പിണ്ഡകാര്യം പത്തുദിവസം കൊണ്ട് പൂർത്തിയാകുന്ന സ്ഥിതിക്ക് അശുദ്ധികാലം പത്തുദിവസം കൊണ്ട് അവസാനിക്കണമെന്ന് വരുന്നു.

അശുദ്ധിതന്നെ പല സന്ദർഭങ്ങളിലും ആചരിക്കേണ്ടതില്ല എന്ന് സ്മൃതികളിൽ പറഞ്ഞിട്ടുണ്ട്.

സൂസ്ഥകാലേ ത്വിദം സർവ്വ
മ ശൗചം പരികീർത്തിതം
ആപദ് ഗതസ്യ സർവ്വസ്യ
സൂതകേ നതു സൂതകം — ദക്ഷസ്മൃതി IV 19

സംഗ്രാമ വിദ്യു നൃപ ഹതാനാം നാ ശൗചം;
ന രാജ്ഞാം രാജകർമ്മണി;
ന വ്രതിനാം വ്രതേ;
ന സത്രിണാം സത്രേ;
ന കാരുണാം കാരുകർമ്മണി;
ന രാജാജ്ഞാകാരിണാം തദിച്ഛയാ;
ന ദേവപ്രതിഷ്ഠാ വിവാഹയോഃ പൂർവ്വസംഭൃതയോഃ;
ന ദേശവിപ്ലവേ ആപദ്യപിച കഷ്ടായാം
—വിഷ്ണുസ്മൃതി XXII

ഇതിൽനിന്നും അശുദ്ധി അനിവാര്യമല്ലെന്നും അതിന്റെ വ്യാപ്തിക്ലിപ്തമാണെന്നും വരുന്നു. ചില സ്മൃതികർത്താക്കൾ ബ്രാഹ്മണർക്ക് പത്തും ക്ഷത്രിയർക്ക് പന്ത്രണ്ടും വൈശ്യർക്ക് പതിനഞ്ചും ശൂദ്രർക്ക് മുപ്പതും ദിവസം അശുദ്ധി പറയുന്നുണ്ടെങ്കിലും അതിനു യാതൊരു കാരണവും പറഞ്ഞുകാണുന്നില്ല. വിഷ്ണുസ്മൃതിയിൽ പറഞ്ഞതു വച്ചു നോക്കുമ്പോൾ പത്തുദിവസത്തെ അശുദ്ധിയ്ക്കേ പ്രസക്തിയുള്ളു. ഏതൽ കാരണങ്ങളാൽ മരണംമൂലം ബന്ധുക്കൾക്ക് ഉണ്ടാകുന്ന അശുദ്ധി പത്തു ദിവസത്തേയ്ക്ക് മാത്രമാണെന്നു വ്യക്തമാകുന്നു.

പുണ്യാഹം:– ബലി സമാപനശേഷം പുണ്യാഹം എടുക്കുന്ന പതിവ് പലടത്തും ഉണ്ട്.

അതിലേക്ക്, കർമ്മി കുളിച്ചുവന്ന്

സ്ഥലം പ്രോക്ഷിച്ച് കിഴക്കോട്ട് തിരിഞ്ഞ് ഇരുന്ന് സ്ഥലം പ്രോക്ഷിച്ച് പൂവും ദർഭയുമിട്ട് കിണ്ടിവച്ച്

ശിവാ ആപഃ സന്തു

എന്നുചൊല്ലി കിണ്ടിയിൽ വെള്ളംനിറച്ച് ദർഭകൊണ്ട് കിണ്ടിയ്ക്കകത്ത് ശ്രീ എന്ന് എഴുതി കിണ്ടി കൈകൊണ്ട് പൊത്തിപ്പിടിച്ച്, കിണ്ടിവാലിൽനിന്നും വെള്ളം കൈയിലേററു്

ഓം ഭൂർഭുവഃ സ്വഃ
ഓം തത് സവിതുർവ്വരേണ്യം
ഭർഗോദേവസ്യധീമഹി
ധിയോ യോന പ്രചോദയാത്

എന്നു ജപിച്ച് തിര്യെ കിണ്ടിയ്ക്കകത്തൊഴിച്ച് പൂവും ചന്ദനവും തുളസിയും കിണ്ടിയ്ക്കകത്ത് അർച്ചിച്ച്, കിണ്ടി വീണ്ടും കൈകൊണ്ട് പൊത്തി

ഓം ആപോഹിഷ്ഠാ മയോ ഭുവ
സ്ഥാന ഊർജ്ജേ ദധാതന
മഹേരണായ ചക്ഷസെ
ഓം യോവ: ശിവതമോരസഃ
തസ്യ ഭാജയതേഹ നഃ
ഉശതീരിവ മാതരഃ
ഓം തസ്മാ അരംഗമാമവോ
യസ്യക്ഷയായ ജിന്വഥ
ആപോ ജനയഥാ ച നഃ
ഓം ശന്നോ ദേവീരഭീഷ്ടയ
ആപോ ഭവന്തു പീതയേ
ശം യോരഭിസ്രവന്തു നഃ
ഓം ആപഃ പുനാതു പൃഥിവീം
പൃഥിവീ പൂതാ പുനാതു മാം
പുനന്തുബ്രഹ്മണസ്പതി
ബ്രഹ്മ പൂതാ പുനാതു മാം
ഋഗ്വേദം x-9-155

എന്നീ ഓരോ മന്ത്രത്തിനും കിണ്ടിവാലിൽനിന്നും വെള്ളമെടുത്തു മന്ത്രാംചൊല്ലി തിരിച്ചു ഒഴിച്ച്, അവസാനം പൂവും ചന്ദനവും തുളസിയും ഇട്ട്, പുണ്യാഹതീർത്ഥമാക്കണം.

അനന്തരം, കമ്മി രണ്ടു ദർഭ അതിലിട്ട്, അതുകൊണ്ടു സ്വയം പ്രോക്ഷിച്ച് ബ്രഹ്മപൂതോസ്മി എന്നു ചൊല്ലണം. ബാക്കി തീർത്ഥം മററുള്ളവരെ ഏല്പിക്കണം.

## സപിണ്ഡീകരണം

തർപ്പണാദികൾക്കായി മരിച്ചയാളിൻെറ ആത്മാവിനെ അയാളുടെ പിതാ, പിതാമഹ, പ്രപിതാമഹന്മാരുടെ ആത്മാക്കളോട് സംയോജിപ്പിക്കുന്നതാണ് ഇതിലെ സങ്കല്പം. ഈ ക്രിയ "സംവത്സരാന്തേ ദ്വാദശാഹേ വാ'' (ആണ്ടു തികയുന്ന ദിവസമോ (മരിച്ച) പന്ത്രണ്ടാംദിവസമോ) ആകാവുന്നതാണ്. ആദ്യബലിമരണത്തിൻെറ പിറേറദിവസമാണെങ്കിൽ സപിണ്ഡീകരണം ബലിസമാപനദിവസംതന്നെയാകാം.

പന്ത്രണ്ടാംദിവസം നടത്തേണ്ടും ക്രിയകളെ ചുവടെ വിവരിക്കുന്നു, സംവത്സരാന്ത്യത്തിലാണെങ്കിൽ മന്ത്രങ്ങളിൽ 'ദ്വാദശദിനേ' എന്നതിനെ സംവൽസരാന്തേ എന്നു മാററി ചൊല്ലണം.

കുളികഴിഞ്ഞ കർമ്മി, മുൻപറഞ്ഞപ്രകാരം കവ്യം തയാറാക്കിയശേഷം, മെഴുകി ശുദ്ധിയാക്കിട്ടുള്ള നിലത്തു് പ്രോക്ഷിച്ച് തെക്കോട്ടു തലയായി ഇലഇട്ടു് അതിൽ ഇരുനാഴിയോളം നെല്ലുവിരിച്ചു് അതിന്റെ മീതെ കോടി വിരിച്ചു്, അതിന്റെ മീതെ, നാഴിയോളം അരിഇട്ടു്; മീതെ തേങ്ങയും കൂർച്ചവും വയ്ക്കണം. അതിനു വടക്കുവശം ഒരു തളികയിൽ നാഴി അക്ഷതം വിരിച്ചു് മലരും പുഷ്പവും ചെപ്പും കണ്ണാടിയും അപ്പവും അടയും തേങ്ങാമുറിയും തേങ്ങാമുറിക്കുനേരെ വാലായി ഒമ്പതു വെററിലയും അടക്കയും സുഗന്ധദ്രവ്യവും ഒരുക്കിവയ്ക്കണം. ആദ്യത്തെ ഇലയ്ക്കു പടിഞ്ഞാറുവശം ഒരു ഇല തെക്കു തലയായിട്ടു് നിലവിളക്കും നിറപറയും ഗണപതിയ്ക്കു്പഴം അപ്പം അട മുതലായതുംവയ്ക്കണം. അതിനുപടിഞ്ഞാറുവശത്തു്, നിലം പ്രോക്ഷിച്ചു് കിഴക്കോട്ടു തിരിഞ്ഞു് കർമ്മി ഇരുന്നു് പവിത്രം ധരിക്കണം. ഗണപതിയെ പുഷ്പമിട്ടർച്ചിച്ചു് ചന്ദനംതൊട്ടു് അപ്പവും അടയും നീക്കിവച്ചു് ദേവതീർത്ഥത്താൽ ജലം കൊട്ടുത്തു്, പൂവും ചന്ദനവും തുളസിയും ദേവതീത്ഥം ജലം കൂട്ടി അർച്ചിച്ചു നിവേദിച്ചു്

> "ശുക്ലാംബരധരം ദേവം
> ശശിവർണ്ണം ചതുർഭുജം
> പ്രസന്നവദനം ധ്യായേത്"
> സർവ്വവിഘ്നോപ ശാന്തയേ എന്നു്പ്രാത്ഥിക്കണം.

സങ്കല്പോച്ചാരണം:- അനന്തരം എഴുന്നേററു്, കൂർച്ചത്തിനു മുൻവശം പ്രോക്ഷിച്ചു് തെക്കോട്ടു തിരിഞ്ഞു് ഇടതു മുട്ടിട്ടിരുന്നു്

> ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽപിതുഃ
> വാസുദേവനാമകസ്യ പ്രേതസ്യ പ്രേതത്വനിവൃത്യാ
> പിതൃലോകപ്രാപ്ത്യർത്ഥം വസു രുദ്രാദിത്യ സ്വരൂപൈഃ
> പ്രേത പിതൃ പിതാമഹ പ്രപിതാമഹൈ സഹ
> സപിണ്ഡീകരണം മൃതാഹാദ് ദ്വാദശദിനേ വിധിതാ
> കരിഷ്യേ

എന്നു ചൊല്ലണം.

ഗംഗാ ആവാഹനം:- ബലിക്കു പറഞ്ഞ ക്രിയാപ്രകാരം ഗംഗാതീർത്ഥം സമ്പാദിക്കണം. അതിലെ മന്ത്രത്തിൽ 'പ്രഥമദിനെ പിണ്ഡകാര്യേ' എന്നതിനുപകരം ദ്വാദശദിനേ സപിണ്ഡീകരണേ എന്നു മാററി പറയണം.

ആവാഹനം:- കർമ്മിയുടെ മുൻവശം നിലം തളിച്ചു ശുദ്ധമാക്കി, തെക്കോട്ടു തലയായി നാലു് ഇല നിരത്തണം.

വലത്തെ അററത്തെ ഇലയിൽ നടുക്കു് വലിയ കൂർച്ചവും ഇരുവശത്തും ഈരണ്ടു് ദർഭയും വയ്ക്കണം.

മററു മൂന്നു ഇലകളിലും നടുക്കു് ഒരു കൂർച്ചവും ഇരുവശത്തും ഈ രണ്ടു ദർഭയും വീതംവയ്ക്കണം. ഇതിൽ വലത്തേ അററത്തെ കൂർച്ചം പ്രേതപുരുഷനെയും ഇടത്തോട്ടുള്ള കൂർച്ചങ്ങൾ യഥാക്രമം, പ്രേതപുരുഷൻെറ പിതാ പിതാമഹ പ്രപിതാമഹന്മാരേയും പ്രതിനിധീകരിക്കുന്നു. നാലു കൂർച്ചങ്ങളേയും ജലഗന്ധപുഷ്പത്താൽ ഓരോ പ്രാവശ്യം അർച്ചിച്ചിട്ടു്, വലതുവശം കൂർച്ചമെടുത്തു് ഇടതുകൈയിലാക്കി എള്ളു തൊട്ടു തലോടി ഗംഗാതീർത്ഥംകൊണ്ടു് അഭിഷേകം കഴിച്ചു്, നടുക്കു് കമ്പിളിന്നൽച്ചുററി, തലയ്ക്കൽ ചന്ദനവും പൂവും ചാർത്തി ഇലമേൽവച്ചു്

ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽ പിതുഃ
വാസുദേവനാമകസ്യ പ്രേതസ്യ സപിണ്ഡീകരണേ
പ്രേതം ഊർദ്ധ്വലോകാദ് ആവാഹയാമി — എന്നുജപിച്ചു്

അക്ഷതവും പൂവും ചന്ദനവും എടുത്തു് ആവാഹിച്ചു് വലത്തെ അററത്തെ കൂർച്ചത്തിൻെറ തലയ്ക്കൽ പിതൃതീർത്ഥംകൊണ്ടു് അർച്ചിച്ചു് ഇടണം.

അടുത്തതായി രണ്ടാമത്തെ കൂർച്ചമെടുത്തു മേൽപ്രകാരമെല്ലാംചെയ്തു്

...... സപിണ്ഡീകരണേ പ്രേത പിതരം
ഊർദ്ധ്വലോകാദ്ആവാഹയാമി

എന്നു ജപിച്ചു് അക്ഷതാദികളെടുത്തു് ആവാഹിച്ചു് കൂർച്ചതലയ്ക്കൽ അർച്ചിക്കണം. പിന്നീടു് അതുപോലെ അടുത്ത കൂർച്ചത്തിൽ പ്രേതപിതാമഹം ആവാഹിക്കണം. പിന്നെ അടുത്ത (ഇടതു അററത്തെ) കൂർച്ചത്തിൽ പ്രേതപ്രപിതാമഹം ആവാഹിക്കണം. അനന്തരം, നാലു കൂർച്ചത്തിനും തിലസമേതം പിതൃതീർത്ഥംകൊടുത്തു് ഓരോ പൂവു് അർച്ചിച്ചു്

"ഏഷാംശ്രാദ്ധേ സർവ്വപ്രായശ്ചിത്തമിദം"
എന്നു പറഞ്ഞു് സാധുവായ ഒരാളിൻെറ കയ്യിൽ ജലപുഷ്പചന്ദനങ്ങളിട്ടു് വെററില അടയ്ക്ക നാളികേരം മലര് അപ്പം എന്നിവയും യഥാശക്തി ദ്രവ്യവും കയ്യിൽ കൊടുത്തു് ദാനംചെയ്യണം.

വിശ്വദേവ ആവാഹനം:— (32) അനന്തരം, കർമ്മി കിഴക്കോട്ടുതിരിഞ്ഞിരുന്നു് വലിയ കൂർച്ചത്തിന്റെ പടിഞ്ഞാറുവശം തെക്കോട്ടു തലയായി ഒരു ഇല ഇട്ടു് അതിൽ അഞ്ചു ദർഭനിരത്തി ദേവതീർത്ഥസമേതം പൂവിട്ടു് അർച്ചിച്ചു്

---

(32) വിശ്വദേവന്മാർഃ
ക്രതുർദക്ഷോ വസുഃ സത്യ
കാലകാമൌ ധുനി ലോചനൌ
പുരൂരവാ മാദ്രവാ ശ്ച
വിശ്വേദേവാഃ പ്രകീർത്തിതഃ — ലിഖിതസ്മൃതി 48

ഓം അദ്യ കാശ്യപഗോത്രായ അസ്മൽ പിതൃഭ്യ
വാസുദേവനാമകായ പ്രേതായ സപിണ്ഡീകരണേ
വിശ്വാൻദേവാൻ ആവാഹയാമി

എന്നു സങ്കല്പം ചൊല്ലി, അക്ഷതവും പൂവും ചന്ദനവും തുളസിയും എടുത്തു രണ്ടു കൈയിലുമാക്കി കൈകൾ തലയോളംപൊക്കി ധ്യാനിച്ച്

ഓം വിശ്വേദേവാ: സ ആഗത
ശൃണുതാമ ഇമം ഹവം
ഏദം ബർഹിർ നിഷീദത

ഓം വിശ്വേദേവാ: ശൃണുതേമം ഹവം
യേമേന്തരീക്ഷ യ ഉപദ്യവിഷ്ഠ
യേ അഗ്നിജിഹ്വാ ഉതവാ യജത്രാ
ആസദ്യാസ്മിൻ ബർഹിഷിമാദയദ്ധ്വം

ഓം ആ ഗച്ഛന്തു മഹാഭാഗാ
വിശ്വേദേവാഃ മഹാബലാ-
യേയത്ര വിഹിതഃ ശ്രാദ്ധേ
സാവധാനാ ഭവന്തുതേ

എന്നു ചൊല്ലി ആവാഹിച്ച് കൈയ്യിലിരിക്കുന്ന അക്ഷതാദികളെ ഇലയിൽ വലത്തോട്ട് വട്ടത്തിൽ ഇട്ട്, അക്ഷതവും ചന്ദനവും പൂവും തുളസിയും എടുത്ത് ദേവതീർത്ഥം ചേർത്തുകൊടുത്ത്

വിശ്വേദേവായ ഇദം അർഘ്യം എന്നുചൊല്ലണം. അനന്തരം, ധൂപവും ദീപവും കാണിച്ച് ആരാധിച്ചശേഷം

ഏഷാംശ്രാദ്ധേ വിശ്വേദ്യോദേവേഭ്യ ഇദം എന്നുച്ചരിച്ച് വേറൊരു സാധുവിന് മുന്നേപ്പോലെ ദാനം ചെയ്യണം. പിന്നെ വലിയ കൂർച്ചത്തിനു തിലോദകം പിതൃതീർത്ഥവഴി കൊടുത്ത്, പൂവും ചന്ദനവും അക്ഷതവും പിതൃതീർത്ഥവഴി ഇട്ട് അർച്ചിച്ച്, ധൂപദീപങ്ങൾ കാണിച്ച് ആരാധിച്ച്

ഏഷാംശ്രാദ്ധേ അഷ്ടകദാനമിദം എന്നു ചൊല്ലി മറെറാരാളിന്റെ കയ്യിൽ ജലപുഷ്പചന്ദനമിട്ടിട്ട് തേങ്ങ വെററില അടയ്ക്ക അപ്പം കുട (അല്ലെങ്കിൽ വിശറി) വസ്ത്രം പേനാക്കത്തി കണ്ണാടി ഇവയും യഥാശക്തി ദ്രവ്യവും ദാനം ചെയ്യണം.

നീരാജനം:- അനന്തരം, തളികയിലെ തേങ്ങാമുറിയിൽ കിഴികത്തിച്ചുവച്ച് വലിയ കൂർച്ചത്തിനെ മൂന്നുപ്രാവശ്യം ഉഴിഞ്ഞ് പുഷ്പമിട്ട് അർച്ചിക്കണം.

സായോജനം:– കർമ്മി തെക്കതിരിഞ്ഞു് നിലം പ്രോക്ഷിച്ചു് ഇടതുമുട്ടിട്ടിരുന്നു് ഉത്തരീയം വലതുതോളിൽകൂടി ഇടത്തോട്ടിട്ട് ഇടത്തേ അരയ്ക്കുടുത്തു് കെട്ടകെട്ടിഇട്ട് പ്രേതപുരുഷനെയും അയാളുടെ പിതാ, പിതാമഹ പ്രപിതാമഹന്മാരെയും ഉദ്ദേശിച്ചു് നാലു പാത്രം (33) അവരുടെ കൂർച്ചങ്ങൾക്കു വടക്കവശം യഥാക്രമം വച്ചു്

ശിവാ ആപഃ സന്തു എന്നു ജപിച്ചു്, ഓരോ പാത്രത്തിലും കുറേശ്ശ (പ്രേതപുരുഷന്റെ പാത്രത്തിൽ അല്പം കൂടുതലായും) തീർത്ഥം ഒഴിച്ചു് ഓരോ പാത്രത്തിലും മുമ്മൂന്നും പ്രേതപുരുഷന്റെ പാത്രത്തിൽ ഒന്നു കൂടുതലായും ദർഭഇട്ടു് അടച്ചുവയ്ക്കണം. എന്നിട്ടു് ഓരോ പാത്രവും തൊട്ടു്

അഛിദ്രമസ്തു സങ്കല്പസിദ്ധിരസ്തു എന്നു ചൊല്ലണം. പിന്നെ, പ്രേതപുരുഷന്റെ പിതാവിന്റെ പാത്രം തുറന്നു, വെള്ളം ദർഭയാൽ ഇളക്കി

പിതാമഹേഭ്യ ഇദം അർഘ്യം, സ്വധാനമഃ എന്നുപറഞ്ഞു് എള്ളും പൂവും ചന്ദനവും ഇട്ടു് അർച്ചിക്കണം. അതുപോലെ അടുത്ത ഇടതുവശത്തെ പാത്രം തുറന്നു് ദർഭകൊണ്ടിളക്കി

പ്രപിതാമഹേഭ്യ ഇദം അർഘ്യം, സ്വധാ നമഃ എന്നുചൊല്ലി എള്ളുംപൂവും ചന്ദനവും ഇട്ടു് അർപ്പിക്കണം. ഇടതുവശത്തെ പാത്രം തുറന്നു് ദർഭകൊണ്ടിളക്കി

വൃദ്ധപ്രപിതാമഹേഭ്യ ഇദം അർഘ്യം, സ്വധാനമഃ എന്നു ചൊല്ലി എള്ളും പൂവും ചന്ദനവും ഇട്ടു് അർച്ചിക്കണം. അനന്തരം പ്രേതപുരുഷന്റെ പാത്രത്തിലെ ജലം ദർഭകൊണ്ടിളക്കി (സ്വധപറയാതെ) പിതൃഭ്യ ഇദം അർഘ്യം എന്നുച്ചരിച്ചു് എള്ളും അഞ്ചിൽ കുറയാതെ പൂവും ചന്ദനവും ഇട്ടു് അർച്ചിക്കണം.

---

(33) സപിണ്ഡീകരണം പ്രോക്തം
പൂർണ്ണേ സംവത്സരേ പുനഃ
കുര്യാച്ചത്വാരി പാത്രാണി
പ്രേതാദീ നാം ദ്വിജോത്തമാഃ
പ്രേതാർത്ഥം പിതൃപാത്രേഷു
പാത്രമാ സേചയേത് തതഃ
യേ സമാനാ ഇതി ദ്വാഭ്യാം
പിണ്ഡാന പ്യേവമേവ ഹി
സപിണ്ഡീകരണ ശ്രാദ്ധം
ദൈവപൂർവ്വം വിധീയതേ
പിതൄനാവാഹയേത് തത്ര
പുനഃ പ്രേതഞ്ച് നിർദ്ദിശേത —ഉശനഃസ്മൃതി VII-15 to 17

ഓം അദ്യ കാശ്യപഗോത്രസ്യ അസ്മൽപിതുഃ
വാസുദേവ നാമകസ്യ പ്രേതസ്യ പ്രേത പാത്രോദകം
വസുരുദ്രാദിത്യ സ്വരൂപാണാം പ്രേതപിതൃപിതാമഹ
പ്രപിതാമഹാനാം
അർഘ്യപാത്രോദകൈഃ സംയോജയാമി എന്നു മന്ത്രിച്ച്,
പ്രേതപുരുഷപാത്രത്തിലെ ദർഭകളിൽനിന്നും ഓരോന്നെടുത്ത് മററു മൂന്നുപാത്രങ്ങളിലും ഇട്ട്, പ്രേതപുരുഷപാത്രം കൈയിലെടുത്ത്

യേ സമാനഃ സമനസഃ
പിതരോ യമരാജ്യേ
തേഷാം ലോകഃ സ്വധാ നമോ
യജ്ഞോ യജ്ഞേഷു കല്പതാം
യേ സജാതഃ സ മനസോ
ജീവാ ജീവേഷു മാമകാഃ
തേഷാം ശ്രീമയി കല്പതാ-
മസ്മിം ലോകേ ശതം സമാഃ
സംഗച്ഛധ്വം സംവദധ്വം
സംവോ മാനാംസി ജാനതാം
ദേവാ ഭാഗം യഥാപൂർവേ
സംജാ നാനാ ഉപാസതേ
സമാനോ മന്ത്രഃ സമിതിഃ സമാനീ
സമാനം മനഃ സഹചിത്തമേഷാം
സമാനാം മന്ത്ര മഭിമന്ത്രയേവഃ
സമാനേ നവോ വിവിഷാ ജുഹോമി
സമാനീവ ആകൂതിഃ
സമാനാ ഹൃദയാ നിവഃ
സമാന മസ്തുവൊ മനോ
യഥാവഃ സുസഹാ സതി

എന്നു ജപിച്ച്, അതിലെ വെള്ളത്തിൽനിന്നും
കുറേ പ്രേതപുരുഷൻെറ പിതാവിൻെറ പാത്രത്തിൽ ഒഴിച്ച്
ഓം അദ്യ കാശ്യപഗോത്രാ അസ്മൽ പിതാ
വസുദേവ നാമക പ്രേത സ്വപിത്രാ സഹസായുജ്യം
ഗച്ഛ
എന്നും, കുറെജലം പിതാമഹൻെറ പാത്രത്തിൽ ഒഴിച്ച്
ഓം അദ്യ കാശ്യപഗോത്രാ അസ്മൽപിതാ
വാസുദേവനാമക

പ്രേത സ്വപിതാമഹേന സഹ സായുജ്യം ഗച്ഛ

എന്നും

കുറെജലം പ്രപിതാമഹന്റെ പാത്രത്തിൽ ഒഴിച്ച്

ഓം അദ്യ കാശ്യപ ഗോത്രാ അസ്മൽപിതാ
വാസുദേവാ നാമക

പ്രേത സ്വ പ്രപിതാമഹേന സഹ സായുജ്യം ഗച്ഛ

എന്നും

ചൊല്ലണം. അനന്തരം ഇടത്തെ അററത്തെ പാത്രം നീക്കി, ബാക്കി രണ്ടു പാത്രങ്ങളിൽ നിന്നും അല്പാല്പം ജലവും ഓരോ ദർഭയും പ്രേതപുരുഷന്റെ പാത്രത്തിലാക്കണം. പിന്നെ, പ്രേത പുരുഷന്റെ പാത്രത്തിൽനിന്ന് ഒരു പുഷ്പമെടുത്ത് വലിയ കൂർച്ചത്തിൽ അർച്ചിച്ച് ആ പാത്രത്തിലെ ജലത്തിൽ അല്പം പിതൃ തീർത്ഥവഴി കൊടുത്ത്

പിതാ, തേ അർഘ്യമിദം സ്വധാ നമഃ എന്നുചൊല്ലി, അതേ പാത്രത്തിൽനിന്നും അല്പം ജലവും ഒരു പുഷ്പവും അടുത്ത കൂർച്ചത്തിനു കൊടുത്ത്

പിതാമഹ, തേ അർഘ്യം ഇദം, സ്വധാ നമഃ
എന്നുചൊല്ലി

അതുപോലെ അടുത്ത കൂർച്ചത്തിനും കൊടുത്ത്

പ്ര പിതാമഹ, തേ അർഘ്യം ഇദം, സ്വധാ നമഃ
എന്നുചൊല്ലണം

എന്നിട്ട് ആ പാത്രത്തിലെ ബാക്കിജലം പിണ്ഡത്തേൽ കൊടുക്കാനായി വേറൊരു പാത്രത്തിലാക്കിവയ്ക്കണം.

പിന്നീട് ആ പാത്രത്തിൽ മററു പാത്രങ്ങളിലെ ജലവും ദർഭയും എല്ലാം ശേഖരിച്ച് കൂർച്ചങ്ങളുടെ ഇടതുവശം തെക്കോട്ടു തലയായി ദർഭ ഇട്ട് അതിന്മേൽ കമത്തണം.

അനന്തരം, പവിത്രം ഊരി കിണ്ടിവാലിന്മേലിട്ടിട്ട്, കവ്യമെടുത്ത്, നിലം പ്രോക്ഷിച്ചിട്ട ഇലയിന്മേൽ നാലുപിണ്ഡം ഉരുട്ടിവയ്ക്കണം. പിന്നെ, കൈകഴുകി പവിത്രം തിരിച്ചെടുത്തിട്ട്, നാലു കൂർച്ചങ്ങളുടെയും മുമ്പിൽ തെക്കോട്ടു തലയായി നാലു് ഇലയിട്ട് അതന്മേൽ ദർഭഇട്ട് ഓരോ പിണ്ഡം പിതൃതീർത്ഥവഴി വയ്ക്കണം. എന്നിട്ട്

തിലോസി സോമദേവത്യോ
ഗോസവേ ദേവ നിർമ്മിതഃ
പ്രത്നവദ്ഭിഃ പ്രത്തഃ സ്വധയാ

പിതൃൻ ലോകാൻ പ്രീണയാഹി, സ്വധാ നമഃ

എന്ന് ജപിച്ച്, എല്ലാ പിണ്ഡത്തിന്മേലും എള്ള് വിതറണം.

പിന്നെ ആദ്യമായി വലതുവശം രണ്ടാമത്തെ പിണ്ഡത്തിന്മേൽ തൈരും പാലും നെയ്യും അല്പാല്പം ഒഴിച്ച്, കരുതിവച്ചിരുന്ന ജലത്താൽ പിതൃതീർത്ഥം കൊടുത്ത്

പിതാമഹ, തേ പിണ്ഡമിദം, സ്വധാ നമഃ എന്നുചൊല്ലി അതുപോലെ അടുത്ത് ഇടതുവശത്തെ പിണ്ഡത്തിന്മേലും ചെയ്ക

പ്രപിതാമഹ തേ പിണ്ഡമിദം, സ്വധാ നമഃ എന്നു ചൊല്ലി അതുപോലെ അതിനടുത്ത (ഇടത്തേ അററത്തെ) പിണ്ഡത്തിന്മേലും ചെയ്ക

വൃദ്ധപ്രപിതാമഹ തേ പിണ്ഡമിദം, സ്വധാനമഃ എന്നും ചൊല്ലി വലത്തെ അററത്തെ പിണ്ഡത്തിന്മേലും തൈരും പാലും നെയ്യും ഒഴിച്ച് പിതൃതീർത്ഥവും കൊടുത്തു

പിതാ തേ പിണ്ഡമിദം എന്നു (സ്വധ കൂടാതെ) പറഞ്ഞു് നാലുപിണ്ഡത്തിന്മേലും ഇടത്തോട്ടു മറച്ച് പിതൃതീർത്ഥവഴി ജലം കൊടുത്ത് ഉഴിഞ്ഞു്

ഊർജ്ജം വഹന്തീരമൃതം ഘൃതം പയഃ കീലാലം പരിസ്രുതം സ്വധാ നമഃ എന്നു ജപിച്ച് പുഷ്പമിട്ട് അർച്ചിച്ച്

പിണ്ഡദാനം അചരിദ്രമസ്തു

സങ്കല്പ സിദ്ധിരസ്തു — എന്ന് ഉച്ചരിച്ച് വന്ദിക്കണം.

അനന്തരം, ഓം അദ്യകാശ്യപഗോത്രസ്യ അസ്മൽ പിതുഃ
വാസുദേവനാമകസ്യ പ്രേതസ്യ പിണ്ഡം
വസുരുദ്രാദിത്യസ്വരൂപാണാം.
പ്രേത പിതൃ, പിതാമഹ, പ്രപിതാമഹാനാം
പിണ്ഡൈഃ സഹ സംയോജയാമി

എന്ന് സങ്കല്പം ചൊല്ലി, പ്രേതപുരുഷൻെറ പിണ്ഡം മൂന്നായിഭാഗിച്ച്

യേ സമാനാഃ... മന്ത്രങ്ങൾ മുന്നേപ്പോലെ ജപിച്ച് ഓരോ ഭാഗവും എടുത്തു മററ് ഓരോ പിണ്ഡത്തോടുകൂടി യോജിപ്പിച്ച് യഥാക്രമം "പിത്രാസഹ സായുജ്യം ഗച്ഛ."

"പിതാമഹേന സഹ സായുജ്യം ഗച്ഛ."

"പ്രപിതാമഹേന സഹസായുജ്യം ഗച്ഛ"– എന്നു ചൊല്ലണം. പിന്നീട്, വിശ്വദേവന്മാർക്ക്, കവ്യംവാരി തുളസിയും എള്ളും ചേർത്ത്, അവരെ ആവാഹിച്ചിരുത്തീട്ടുള്ള ഇലയുടെ വടക്കുവശം ഇട്ട ഇലയിന്മേൽ വലത്തോട്ട് വട്ടത്തിൽ വി

താരി ദേവതീർത്ഥേന ജലം കൊടുത്തു് ധൂപദീപങ്ങളാൽ ആരാധിച്ചു്

വിശേദേവാഃ അസ്മിൻയജ്ഞേപ്രീയതാം എന്നു പ്രാർത്ഥിക്കണം. അനന്തരം, ഓരോ പിണ്ഡത്തിന്മേലും പുഷ്പവും ചന്ദനവും പിതൃതീർത്ഥത്താൽ ജലവും കൊടുത്തു് അർച്ചിച്ചു് പിണ്ഡമനക്കിവച്ചു്

ഗോത്രസ്യ അക്ഷയമസ്തു എന്നു ചൊല്ലി വന്ദിക്കണം. പിന്നീടു്, വലിയ കൂർച്ചത്തിൻെറ മുൻവശത്തുള്ള ഇലയിൽ മാതാമഹാദി മററു പിതൃക്കളെ ധ്യാനിച്ചു് അവർക്കായി ഇടത്തോട്ടു് ചുററും കവ്യം തൂകി, പൂവും പിതൃതീർത്ഥത്താൽ ജലവും കൊടുത്തു്

ഓം അദ്യകാശ്യപഗോത്രാ: അസ്മൽപിതാ, പിതാമഹ

പ്രപിതാമഹ മാതാമഹാദി സർവ്വാ:

അഘോരാ: പിതര: സന്തു

ഗോത്രം നോഭിവർദ്ധതാം

ദാതാരോ നോഭിവർദ്ധതാം

വേദാ: സന്തതിരേവച. എന്നു് പ്രാർത്ഥിച്ചു് കൂർച്ചങ്ങൾ അഴിച്ചുവച്ചു്

സപിണ്ഡീകരണ സമാപ്തേ ഊർദ്ധ്വലോകം ഗമയിഷ്യാമി എന്നുചൊല്ലി ജലഗന്ധപുഷ്പാദികൾ കൊണ്ടു് പിതൃക്കളേയും വിശേദേവന്മാരെയും അർച്ചിക്കണം.

ശ്രീനാരായണനെ ധ്യാനിച്ചു്

അനാദി നിധനോ ദേവഃ

ശംഖചക്ര ഗദാധരഃ

അക്ഷയ്യഃ പുണ്ഡരീകാക്ഷഃ

പ്രേതമോക്ഷ പ്രദോസ്തുവൈഃ എന്നു പ്രാർത്ഥിക്കണം. അനന്തരം, പിണ്ഡമെടുത്തു് മുമ്പു് പറഞ്ഞതുപോലെ

തെക്കവശംവച്ചു് കൈകൊട്ടി പോരുകയോ മററോ ചെയ്യണം.

